# THE GURUNATHAN.

# ഗുരുനാഥൻ

L No. 85/15—7—26.

| പുസ്തകം 12 | 1108 കന്നി | ലക്കം 2 |
|---|---|---|

നാനാലേഖനസൂക്തിമാലകളണിഞ്ഞദ്ധ്യാപകന്മാൎക്കുവി
ജ്ഞാനാനന്ദസുധാരസം സുമധുരം ചേത്തുള്ളിലാത്താദരം
യൂനാമാശയപോഷണൈകരതയായ് സമ്പൂൎണ്ണകല്യാണയായ്
നീണാളക്ഷയദീപ്തിപൂണ്ടു ഗുരുനാഥേയം ഭൃശം ഭാസതാം.

വിഷയവിവരം.





ഗുരുനാഥൻ.

പുസ്തകം 12 | 1108 കന്നി | ലക്കം 2

# ഇററലിയിലെ വിദ്യാഭ്യാസം

ലോകമഹായുദ്ധത്തിന്റെ പരിസമാപ്തിയോടുകൂടി യൂറോപ്യൻ രാജ്യങ്ങളുടെ ചരിത്രത്തിൽ പല പരിവത്തനങ്ങളും സംഭവിച്ചിരിക്കുന്നു. രാഷ്ട്രം, സമുദായം, മതം, വിദ്യാഭ്യാസം ആദിയായ പല വിഷയങ്ങളിലും ഓരോ ദേശത്തിന്റേയും ചരിത്രത്തിൽ നവീനങ്ങളായ അദ്ധ്യായങ്ങളും ആരംഭിക്കുന്നതിന് ആ യുദ്ധം ഹേതുവായി ഭവിച്ചിരിക്കുന്നു. യാഥാസ്ഥിതികവും ദേശീയജീവിതത്തിന് ഹാനികരവും ആയ സ്ഥിതിഗതികളെ അകററുന്നതിന് പര്യാപ്തമായിത്തീന്നിട്ടുള്ള ഈ പരിവത്തനങ്ങളുടെ നാമശ്രവണത്താൽ തന്നെ ഭയവിഹ്വലരായി വിസ്മയഭരിതരായിത്തീരുന്നവരുടെ സംഖ്യയും ചില്ലറയല്ല. റഷ്യ, ഇററലി എന്നീ രാജ്യങ്ങളിലാണ് വലിയ പരിവത്തനങ്ങൾ ഉണ്ടായിട്ടുള്ളതു്. റോമാസാമ്രാജ്യത്തിന്റെ അധഃപതനത്തിനു ശേഷം പത്തൊൻപതാം നൂററാണ്ടുവരെ നിർഭാഗ്യയായ ഇററലി ആഭ്യന്തരകലഹങ്ങളുടേയും വിദേശീയാക്രമണങ്ങളുടേയും നടനരംഗമായിത്തീന്നിരുന്നു. അവിടത്തെ ചെറിയനഗരങ്ങളും പാപ്പാമാരും ഇററാലിയൻ ഐക്യത്തിന്റെ പരമശത്രുക്കളായിട്ടാണ് നിലകൊണ്ടിരുന്നതു്. കാവർ, ഗാരിബാൾഡി, മസ്സിനി എന്നീ ഇററാലിയൻ നേതാക്കന്മാരുടെ അശ്രാന്തപരിശ്രമഫലമായി പത്തൊൻപതാം നൂററാണ്ടിന്റെ ഉത്തരാദ്ധത്തിൽ ഇററലി യോജിച്ചു്, ഏകച്ഛത്രാധിപത്യത്തിൻ കീഴിലായി. എങ്കിലും ലോകമഹായുദ്ധാനന്തരമാണ് ഇററലി യൂറോപ്പിലെ ഒരു പ്രധാനശക്തിയായിത്തീന്നതു്.

യുദ്ധത്തിനു മുമ്പുതന്നെ ഇററലിവിദ്യാഭ്യാസപരിഷ്കരണത്തിൽ ഉദ്യുക്തയായിരുന്നു. എന്നാൽ വിദ്യാഭ്യാസപുനസ്സംഘടനക്ക് ഒരു രാഷ്ട്രീയവിപ്ലവത്തിന്റെ പ്രേരണാശക്തി അത്യന്താപേക്ഷിതമായിരുന്നു. ഈ ശക്തിഫാസിസം എന്ന പ്രസ്ഥാനം നൽകി. ഫാസിസം എന്നുപറയുന്നതു് ഒരു രാഷ്ട്രീയപ്രസ്ഥാനം മാത്രമല്ല. ബോൾഷവിസത്തെപ്പോലെ

അതു് ഒരു ദേശത്തിൻെറ വ്യക്തിപരവും സാമുദായികവും സാംസ്കാരികവുമായ ജീവിതത്തെ സ്പർശിക്കുന്ന ഒന്നാണ്. ഇററലിയുടെ വർഗ്ഗീയവും പ്രകൃതിദത്തവുമായ വാസനയെ ഉദ്ദീപിപ്പിക്കുന്നതിന് ആ പ്രസ്ഥാനത്തിനു സാധിച്ചിട്ടുണ്ട്. ഒരു ദേശത്തിനു സഹജമായുള്ള വാസനയാണ് അതിൻെറ ജീവൻ. അതിനെ നശിപ്പിച്ച്, മററൊന്നിനെ തൽസ്ഥാനത്തു പ്രതിഷ്ഠിച്ചാൽ തന്മൂലം ദോഷമെ ഉണ്ടാകയുള്ളു. ഇററലി ഒരുകാലത്തു് ലോകത്തിൻെറ സാംസ്കാരികവും രാഷ്ട്രീയവുമായ കേന്ദ്രമായിരുന്നു. ആ സുവർണ്ണകാലത്തെപ്പററിയുള്ള സജീവമായ ഒരു ബോധം ജനങ്ങളിൽ ഉണ്ടാക്കിത്തീർക്കുവാനാണ് പുതുപ്രസ്ഥാനക്കാർ പരിശ്രമിച്ചതു്. ആ പരിശ്രമം ഏറെക്കുറെ സഫലമായിത്തീർന്നിട്ടുണ്ടെന്ന് സമ്മതിക്കാതെയും തരമില്ല. ഫാസിസ്റ്റ് കക്ഷിക്കാരുടെ ഉത്ഭവകാലത്തു് ഇററലിയുടെ ചിത്രം ദയനീയമായ ഒന്നായിരുന്നു. അനൈകമത്യദേവത സകല രംഗങ്ങളിലും നൃത്തം ചെയ്തിരുന്നു. രാഷ്ട്രീയനേതാക്കന്മാർ അസ്ഥിരബുദ്ധികളും ഇതികർത്തവ്യതാമൂഢരുമായി ഭവിച്ചിരുന്നു. യുദ്ധവിജയം കൊണ്ടു നേടിയ ഫലങ്ങളെ അന്യദേശീയർ അപഹരിച്ചിരുന്നു. ജനങ്ങൾ അസംതൃപ്തരും അസമാധാനരും വിപ്ലവേച്ഛുക്കളുമായി കാണപ്പെട്ടു. ഫാസിസത്തിന് പ്രാബല്യവും അധികാരവും സിദ്ധിച്ചപ്പോൾ അതിൻെറ ആദർശങ്ങളെ തെററിദ്ധരിച്ച ശത്രുപക്ഷത്തെ അമർത്തുന്നതിന് മർദ്ദനനയം മാത്രമെ സ്വീകാര്യമായി തോന്നിയൊള്ളു. അനേകം പേരെ വധിക്കുകയും കാരാഗൃഹങ്ങളിലടക്കുകയും ചെയ്തു. എന്നാൽ ഭാവി, യുവജനങ്ങളുടെ ഹസ്തങ്ങളിലായിരുന്നു. അവർ മർദ്ദനത്തിനുള്ള സ്ഥാനം വിദ്യാഭ്യാസത്തിനു നൽകി. ആദർശാനുയോജ്യമായ വിദ്യാഭ്യാസനവീകരണം കൊണ്ട് ഉദ്ദിഷ്ടസ്ഥാനത്തെത്താമെന്ന് അവർ ബലമായി വിശ്വസിച്ചു.

വിദ്യാഭ്യാസപരിഷ്കാരം ഫാസിസ്ററു കക്ഷിക്കാരുടെ കാര്യപരിപാടിയിലെ ഒരു പ്രധാന ഭാഗമായിത്തീർന്നു. ഉയർജസ്വലമായ ഭരണവും കാര്യക്ഷമതയും അനുപേക്ഷണീയങ്ങളെന്നറിഞ്ഞിരുന്നതുകൊണ്ട് ഈ ജോലി വിദ്യാഭ്യാസമന്ത്രിയായ ജെൻറയിലിൻെറ പരിപൂർണ്ണനിയന്ത്രണത്തിലാക്കി. അദ്ദേഹം ഒരു പ്രസിദ്ധതത്വജ്ഞാനിയും വിദ്യാഭ്യാസവിമർശകനുമായിരുന്നു. സാഹിത്യത്തിനും ബുദ്ധിശക്തിക്കും നേരിട്ടിരുന്ന നിർജ്ജീവാവസ്ഥയെ അദ്ദേഹം കഠിനമായി പ്രതിഷേധിച്ചു. വിദ്യാഭ്യാസപരിഷ്കാരത്തിൽ, ആപാദചൂഡം ദോഷപങ്കിലമായിരുന്ന ഒരു പദ്ധതിയോട് അദ്ദേഹത്തിനു മല്ലിടേണ്ടിവന്നു. പാഠശാലകളുടെ അഭാവം എല്ലായിടത്തും കാണ്മാനുണ്ടായിരുന്നു. അദ്ധ്യാപകന്മാരുടെ ഇടയിൽ ഉണ്ടായിരുന്ന നിയമനം അതൃപ്തികരമായിരുന്നു. കുട്ടികളുടെ ഹാജർ നാൾ

കനാറം ക്ഷയിച്ചു വന്നിരുന്നു. രാജ്യത്തിനാവശ്യമായ സാമാന്യജോലികളിൽ പ്രവേശിക്കുന്നതിന് അപ്രാപ്തരായ ബിരുദധാരികളെ സർവകലാശാലകൾ ആവശ്യത്തിലധികം സൃഷ്ടിച്ചിരുന്നു. വിദ്യാഭ്യാസപദ്ധതി ദേശീയാശക്തതയെ അകററുന്നതിനു പകരം വർദ്ധിപ്പിക്കയാണ് ചെയ്തിരുന്നതു്. വിദ്യാഭ്യാസമന്ത്രിയുടെ പ്രഥമകൃത്യം ശക്തവും കാര്യക്ഷമവുമായ ഒരു ഭരണസമ്പ്രദായം ഏർപ്പെടുത്തുകയായിരുന്നു. വിദ്യാഭ്യാസവിഷയം ഗവമെന്റിനു ഒരു പ്രധാന ചുമതലയുള്ളതും അതിന്റെ ഗുണത്തിനുവേണ്ടിയുള്ളതും ആകകൊണ്ടു് എല്ലാ പ്രവൃത്തികളും മന്ത്രിസഭയിൽ കേന്ദ്രീകരിക്കുക എന്ന തത്വത്തെ ആസ്പദമാക്കിയാണ് പരിഷ്കാരം ആരംഭിച്ചതു്. പ്രാദേശിക ഭരണസൌകര്യത്തിനായി ഇററലിയുടെ ചരിത്രവിഭാഗങ്ങളെ അടിസ്ഥാനപ്പെടുത്തി അതിനെ പത്തൊമ്പതായി വിഭജിച്ചു. അവയിൽ ഓരോന്നിന്റേയും മേലധികാരി ഓരോ സൂപ്രണ്ടന്മാരാണ്. അവർ പ്രധാന അധികാരിയുടെ പ്രതിനിധികളും പ്രാദേശികാവശ്യങ്ങളനുസരിച്ചു വിദ്യാഭ്യാസം രൂപവൽക്കരിക്കുന്നതിന് ഉത്തരവാദികളുംആകുന്നു.

അവർക്ക് വിദ്യാഭ്യാസനവീകരണത്തിൽ രണ്ടു പ്രശ്നങ്ങളെ അഭിമുഖീകരിക്കേണ്ടിവന്നു. ഒന്നാമതായി സാമാന്യജനങ്ങൾക്ക് വിദ്യാഭ്യാസം നൽകത്തക്കവണ്ണം വേണ്ടിടത്തോളം പ്രാഥമിക പാഠശാലകൾ സ്ഥാപിക്കുക; രണ്ടാമതു് എല്ലാ ജീവിതവ്യാപരങ്ങളിലും വേണ്ടിടത്തോളം നേതാക്കന്മാരെ തിരഞ്ഞെടുക്കുന്നതിനും സജ്ജമാക്കുന്നതിനും അനുകൂലമായ സെക്കണ്ടറി വിദ്യാഭ്യാസപദ്ധതി രൂപവൽക്കരിക്കുക. പാഠശാലകൾ സുലഭമായി സ്ഥാപിച്ചു് അജ്ഞാനദൂരീകരണം സാധ്യമാക്കുന്നതിന് ഗവമെന്റു ശക്തമല്ലാതിരുന്നതുകൊണ്ടു് മൂന്നുതരത്തിലുള്ള പ്രാഥമികപാഠശാലകളേർപ്പെടുത്തേണ്ടിവന്നു. അവ പ്രാദേശികഗവമെന്റുകൾ നടത്തുന്നവ; ഗവമെന്റു സഹായത്തോടുകൂടി തല്ക്കാലികമായി മാത്രം നടത്തുന്നവ; ഗവമെന്റിന്റെ സഹായത്തോടും മററുള്ളവരുടെ സംഭാവനകളോടും കൂടി പരീക്ഷായോഗ്യതയില്ലാത്ത അദ്ധ്യാപകന്മാർ പഠിപ്പിച്ചുവരുന്നവ എന്നീരൂപങ്ങളിലാകുന്നു. പതിന്നാലു വയസ്സുവരെ എല്ലാ കുട്ടികളും പഠിക്കണമെന്നു് നിയമം കൊണ്ടു് വ്യവസ്ഥചെയ്തിട്ടുണ്ടു്.

ഇററലിയിലെ കുട്ടികളിൽ ഭൂരിഭാഗത്തിനും അഞ്ചാറുസംവത്സരത്തെ പ്രാഥമികാഭ്യസനം മാത്രമെ ലഭിക്കുന്നുള്ളു. ഭാവിനേതാക്കന്മാരാകുവാനുള്ള അധികാരം ഗവമെന്റിനുണ്ടെന്നുള്ള തത്വത്തെ ആസ്പദമാക്കിയാണ് സെക്കണ്ടറി വിദ്യാഭ്യാസപദ്ധതി രൂപവൽകരിച്ചിട്ടുള്ളതു്. തന്നിമിത്തം കുട്ടികളെ തിരഞ്ഞെടുക്കുന്നതും തരം തിരിക്കുന്നതും ഒരു പ്രധാന കാര്യമാണ്. പ്രാഥമികപാഠശാലകളിലെന്നപോലെ സെക്കണ്ട

റി വിദ്യാലയങ്ങളിലും ഒരു നവചൈതന്യം പ്രകാശിക്കുന്നതു് ആക്കം ദൃശ്യമാണ്. വിദ്യാഭ്യാസത്തിൻെറ അളവിലൊ ഓമ്മശക്തിയിലൊ അല്ല അധികം വിശ്വസിക്കുന്നതു്; പ്രത്യുതവിദ്യാത്ഥികളുടെ മഹത്വത്തെ വളത്തുന്ന സംസ്കാരത്തിലാണ് അവിടെ അധികം ദൃഷ്ടിപതിഞ്ഞിരിക്കുന്നതു്.

മന്ത്രിസഭയുടെ പ്രസിദ്ധീകരണങ്ങൾ അദ്ധ്യാപകന്മാക്ക് ഉപദേശരൂപേണയുള്ള നിർദ്ദേശങ്ങളാണ്. ഈ നിർദ്ദേശങ്ങൾ പ്രദേശികാവശ്യങ്ങളനുസരിച്ച് സ്വീകരിക്കുന്നതിന് അവർക്കു സ്വാതന്ത്ര്യമുണ്ട്. സംഗീതം. ചിത്രമെഴുത്തു്. ഭാഷാഭിമാനം എന്നിവയ്ക്കുള്ള പ്രോത്സാഹനം പ്രകൃതിസിദ്ധമായ വാസനയുടെ പോഷണത്തിന് സഹായിക്കുന്നു. പ്രാദേശികവും ദേശീയവുമായ ജീവിതാസ്വാദനത്തിന് ഉപയുക്തങ്ങളായ സകലതിനേയും പ്രോത്സാഹിപ്പിക്കുന്നുണ്ട്. എല്ലാ ക്ലാസുമുറികളേയും കുരിശു് രാജാവിൻേറയും പ്രധാന മന്ത്രിയുടേയും ചിത്രങ്ങൾ മുതലായവ കൊണ്ടു് അലങ്കരിച്ചിരിക്കുന്നു. അദ്ധ്യാപകന്മാർ ഫാസിസ്ററു് കക്ഷിയിൽ പെട്ടവരായിരിക്കണമെന്നില്ലെങ്കിലും അവർ രാഷ്ട്രീയവും മതപരവുമായ കായ്യങ്ങളിൽ നിഷ്പക്ഷപാതികളായിരിക്കണമെന്ന് നിർബന്ധമുണ്ട്.

ഇങ്ങിനെ വിദ്യാഭ്യാസപദ്ധതി മുഴുവനും ദേശീയമാക്കിയിട്ടുണ്ട് രാജ്യത്തിൻെറ പുരാതനചരിത്രത്തേയും നവചൈതന്യത്തേയും സംസ്കാരത്തേയും സ്നേഹിക്കുന്ന വ്യക്തികളെ വളത്തുക എന്നുള്ളതാണ് അവർ വിദ്യാഭ്യാസാദശമായി സ്വീകരിച്ചിട്ടുള്ളതു്. എന്നാൽ പരീക്ഷകൾ കൊണ്ടും പാഠപുസ്തകങ്ങൾ കൊണ്ടും സ്വാതന്ത്ര്യത്തേയും സദ്ബുദ്ധിയേയും നിയന്ത്രിച്ചിട്ടുണ്ട്. എങ്കിലും പാഠശാലകളിൽ ദേശീയമൊ സൈനികമൊ ആയ ഒരു മനോഗതികാണുന്നില്ല. സൈനികമനോഗതി ഫാസിസ്ററു കക്ഷിക്കാരുടെ ഭരണാന്തരീക്ഷത്തിലാണ് പ്രതിഫലിച്ചുകാണുന്നതു്. പാഠശാലകൾക്കു വെളിയിൽ ഫാസിസ്ററു കക്ഷിക്കാർ ഒരു സ്ഥാപനമേപ്പെടുത്തിയിട്ടുണ്ട്. അതിൻെറഉദ്ദേശ്യം യുവജനങ്ങളെ ആ കക്ഷിയുടെ തത്വങ്ങളനുസരിച്ച് പരിശീലിപ്പിക്കുകയാണ്.

ഈ സ്ഥാപനത്തിൻെറ പേർ "ബാലില" എന്നാകുന്നു. സംഭാവനകൾകൊണ്ടും ഗവമ്മെൻറുസഹായംകൊണ്ടുമാണ് അതുനടത്തിവരുന്നതു്. ഇതിൽ എട്ടുവയസ്സുമുതൽ അംഗങ്ങളായിത്തീരുന്നു. ഈ സ്ഥാപനത്തിലാണ് ബാലികാബാലന്മാക്ക് രാഷ്ട്രീയവും സൈനികവുമായ പരിശീലനംലഭിക്കുന്നതു്. മററുരാജ്യങ്ങളിൽ വ്യവസായവിദ്യാഭ്യാസം, പ്രായമായവരുടെ വിദ്യാഭ്യാസം എന്നീരൂപങ്ങളിൽ നൽകുന്ന അഭ്യസനവും ഇവിടെനിന്നും ലഭിക്കുന്നുണ്ട്. ബുദ്ധിപരമായ പ്രവൃത്തികൾക്ക് ധാരാളം

സൗകര്യം സിദ്ധിക്കുന്നുണ്ട്. കാഴ്ചബംഗ്ലാവുകൾ, സ്മാരകങ്ങൾ മുതലായവ സന്ദർശിക്കുന്നതിനു വേണ്ടസൗകര്യം അതുനൽകുന്നുണ്ട്. മെഡിററേനിയൻ സമുദ്രയാത്രകൾ കായികവിനോദങ്ങൾ മുതലായവയും നടത്തുന്നു. "ജീവിതത്തിന്റെസുപ്രഭാതം ആരംഭിക്കണം. രാജ്യത്തിന്റെ ഉൽക്കർഷം സാധിക്കണം. എല്ലാത്തിലും ഉപരിയായിഭാവിയിലെ സൈന്യവും ഉണ്ടാകണം. ഇതാണ് നമ്മുടെ ഉദ്ദേശ്യം. അതുകൊണ്ട് ലത്തീൻ പരിഷ്കാരത്തിന്റെ ഹൃദയമായ റോംമെഡിറററേനിയനിലെ സാമ്രാട്ടും എല്ലാജനങ്ങളുടേയും മാതൃദ്വീപവുമായി ഈ ഇരുപതാംനൂററാണ്ടിൽ പരിലസിക്കത്തക്കവണ്ണം നിങ്ങൾ പ്രവർത്തിക്കുക. നാം മെഡിററേനിയൻകാരാണ്. ആരേയും അനുകരിക്കാതെ തന്നെ നമ്മുടെ പ്രവൃത്തിരംഗം സമുദ്രമായിരുന്നു. ഇനിയും നമ്മുടെ പ്രവൃത്തിരംഗം സമുദ്രമാണ്." എന്നാണ് മുസ്സോളിനി ഈ സ്ഥാപനത്തിലെ അംഗങ്ങളോട് പ്രസംഗിച്ചത്. ഇററലിയുടെ ആദർശം എന്താണെന്ന് ഇതിൽ നിന്നും സ്പഷ്ടമായി അറിയാവുന്നതാണ്. പുരാതനകാലത്തുണ്ടായിരുന്ന സ്ഥാനവും പ്രതാപവും ഇററലി വീണ്ടും ആഗ്രഹിക്കുന്നു. അവ വിദ്യാഭ്യാസംകൊണ്ട് നേടേണ്ടതാണെന്ന് അവർക്ക് ബോദ്ധ്യപ്പെട്ടിരിക്കുന്നു. അതിനു യോജിച്ച വിദ്യാഭ്യാസസമ്പ്രദായം അവർ രൂപവൽകരിച്ചും കഴിഞ്ഞിരിക്കുന്നു. ഇററലിക്ക് പരിപൂർണ്ണമായ രാഷ്ട്രീയ സ്വാതന്ത്ര്യമുള്ളതുകൊണ്ട് ദേശാഭിവൃദ്ധിക്കുപയുക്തമെന്നു തോന്നുന്ന ഏതുപ്രവൃത്തിയും ചെയ്യുവാൻ സാധിക്കും. ഇതാണ് ഒരു സ്വതന്ത്രരാജ്യത്തിനുള്ള മെച്ചം.



# * രണ്ടുമൂന്നു ദാക്ഷിണാത്യകവയിത്രികൾ.

(പി. കെ. നാരായണപിള്ള ബി. എ., ബി. എൽ.)

സമസ്തകേരളസാഹിത്യപരിഷൽസംഘം വകയായി പ്രതികാലം പ്രണീതമാകുവാൻ പോകുന്ന പ്രബന്ധാവലിയുടെ പ്രഥമാവതരത്തിൽ എങ്ങനെ സഹകരിക്കേണ്ടു എന്നു വിചാരിക്കുവാൻ തുടങ്ങിയപ്പോൾ പ്രഖ്യാകയായ തോട്ടയ്ക്കാട്ടിക്കാവമ്മയുടെ സുഭദ്രാർജ്ജുനം നാടകവും സരസ്വതീപക്ഷപാതഭാഗിനിയായ ശ്രീമതി ലക്ഷ്മിക്കുട്ടിനേത്യാരമ്മ അവർകൾ ക

* സമസ്തകേരളസാഹിത്യപരിഷത്തു വക ത്രൈമാസികത്തിൽ നിന്ന്.

ഴിഞ്ഞ പരിഷൽസമ്മേളനത്തിൽ ചെയ്ത പ്രസംഗവുമാണ മനസ്സിൽ ആദ്യമേ സ്ഫുരിച്ചതു്. "പൊരുല്ലവും കവിതയുക്കുമാത്രമവരാളല്ലെന്ന വന്നിട്ടമോ" എന്ന ചോദ്യത്തോടുകൂടി ശങ്കാകുലയായിട്ടില്ലായായി കാര്യരംഗത്തിൽ പ്രവേശിച്ച ഇക്കാവമ്മയുടെ "സുഭഗസുഭദ്രാർജ്ജുനം" വായിച്ചും അഭിനയിച്ചു കണ്ടും ബാല്യകാലത്തുതന്നെ പരിചയപ്പെട്ടിട്ടുള്ളതാണ്. നേത്യാരമ്മ അവർകളുടെ പ്രസംഗത്തിലെ സൂചിസൂക്ഷ്മങ്ങളും പക്ഷെ വേധനത്തിലും വേദനപ്പെടുത്താത്തവയും, സുഖചർവ്യങ്ങളും എന്നാൽ രസനിർഭരങ്ങളും ആയ വാക്യങ്ങൾ ഇപ്പോഴും ചെവിയിൽ സ്ഫുരിക്കുന്നതുപോലെ തോന്നുന്നു. ഇവരെപ്പോലെ തന്നെ പ്രാപ്തിയില്ലെങ്കിലും വൈദഗ്ദ്ധ്യവും സാഹിത്യാഭിരുചിയും ഉള്ള സ്ത്രീജനങ്ങൾ വേറെയും നമ്മുടെ ഇടയിൽ ഉണ്ടു്; പൂർവകാലത്തുണ്ടായിരുന്നിട്ടുമുണ്ടു്. മനോരമത്തമ്പുരാട്ടി, കുട്ടിക്കുഞ്ഞുതങ്കച്ചി മുതൽപേർ പൂർവകാലോദാഹരണങ്ങളാണ്. വാസുദേവഭട്ടതിരി തിന്ന പഴത്തിന്റെ തൊലി ശകലം കളയാതെ പശുപ്രായത്തിൽ ഭക്ഷിച്ച ദിവ്യപ്രസാദം കൊണ്ടു വൈദഗ്ദ്ധ്യം സമ്പാദിച്ച ഒരു വാര്യസ്ത്യാരുടെ കഥ ഭാഷാചരിത്രത്തിൽ വായിച്ചിട്ടുണ്ടു്. പക്ഷെ അവരുടെ കൃതികളൊന്നും കണ്ടിട്ടില്ല. പഴത്തൊലിയുടെ ഗുണസംക്രമംകൊണ്ടതെല്ലാം പക്ഷെ "പശുഭക്ഷിത"മായിപോയൊ? ഇംഗ്ലീഷുസാഹിത്യചരിത്രത്തിൽ ജെയിൻ ആസ്റ്റിൻ, ജാർജ്ജ് എലിയട്ട്, മേരി കോറലി, ആലിസ് മെയ്നെൽ മുതൽപേർ പ്രശസ്തിപ്രതിഷ്ഠയെ പ്രാപിച്ചിട്ടുള്ള സ്ത്രീകളാണ്. അത്രമാത്രം കീർത്തിഭാഗം താരതമ്യേന നമ്മുടെ പ്രബന്ധകാരിണികൾക്ക സിദ്ധിച്ചിട്ടുണ്ടെന്നു തോന്നുന്നില്ല.

"ആചാന്തതക്മയവാരിധിഭീമനാമ-
കാചാര്യവര്യനുടെ ശിഷ്യയൊരംബുജാക്ഷി
മോചാരസോദ്ധുരനിരർഗ്ഗളധാടിയായ
വാചാഹരിച്ചു മമ മാനസമന്നൊരുന്നാൾ"

എന്ന കേരളസാഹിത്യസാമ്രാട്ടായിരുന്ന കേരളവർമ്മ വലിയ കോയിൽ തമ്പുരാൻ തിരുമനസ്സിലെ മംഗളമായ പ്രശംസക്കു പാത്രീഭവിച്ച വിദുഷിയെപ്പോലെ പല സ്ത്രീകളും കേരളത്തിൽ ഉണ്ടായിട്ടുള്ള സ്ഥിതിക്കു് സാഹിത്യവ്യൂഹത്തിൽ സ്ത്രീകൾക്ക മുന്നണിയിൽ സ്ഥാനം വളരെ വിരളമായിപ്പോയതു് എന്തെന്നു വിചാരിച്ചുനോക്കേണ്ടതാകുന്നു. വൈദഗ്ദ്ധ്യശൂന്യത കാരണമല്ലെന്നു കാണുന്ന സ്ഥിതിക്കു് കാരണാന്തരങ്ങൾ ഈ കാര്യത്തിൽ പ്രവർത്തിച്ചിരിക്കണം. സാമുദായികസംവിധാനങ്ങളും കുലസ്ത്രീകളുടെ കൂടെപ്പിറപ്പായി സങ്കല്പിച്ചിരുന്ന സങ്കോചകഞ്ചുകവും സാഹിത്യകൗതുകത്തെ ഉല്ലസിപ്പിക്കുന്നതിനു വേണ്ട ലോകാവലോകത്തിനുള്ള അസൗകര്യങ്ങളും

സ്ത്രീകളുടെ കവിതാവ്യവസായങ്ങൾക്കു പൂർവ്വകാലത്തു് പ്രതിബന്ധങ്ങളായിരുന്നിരിക്കണമെന്നു തോന്നുന്നു.

ഈ അഭിപ്രായത്തെ സംസ്കൃതഭാഷാസാഹിത്യസ്ഥിതിയും ആധാരിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു. സംസ്കൃതഭാഷാസാഹിത്യചരിത്രത്തിൽ മുന്നണിയിൽ ഗണനീയകളായി സ്ത്രീകളില്ലെന്നുതന്നെ പറയാം. ആ ഭാഷയിൽ നല്ല വിദുഷികളുണ്ടായിരുന്നു എന്നുള്ളതിനു തർക്കമില്ല. എന്നു തന്നെയുമല്ല, കവനകലയിൽ ഗണ്യമായ പ്രാവീണ്യം സമ്പാദിച്ചിരുന്ന വിദുഷികളുമുണ്ടായിരുന്നു. സുഭാഷിതരത്നഭാണ്ഡാഗാരം മുതലായ പ്രകീർണ്ണകപദ്യസമുച്ചയങ്ങളിൽ സ്ത്രീകളുണ്ടാക്കിയിട്ടുള്ള പല പദ്യങ്ങൾ ഉദ്ധരിച്ചു കാണുന്നു. ആ കൂട്ടത്തിൽ, വിജയാ, വിജ്ജകാ, ശീലാ, ഭട്ടാരിക, വികടനിതംബാ, ഫൽഗുഹസ്തിനീ, മാരികാ, നാഗമാ, പ്രഭൃതികളായ പല സ്ത്രീകളുടേയും നാമധേയങ്ങൾ പ്രസ്താവയോഗ്യങ്ങളാകുന്നു. മുമ്പു ജീവിച്ചിരുന്നവർക്കും കവിതയില്ലെന്നു ഭാവിക്കുന്ന ചില അഭിനവകവിപുംഗവന്മാരുടേയും അവരുടെ കീർത്തനകർത്താക്കളായ വിമർശകർഷഭന്മാരുടേയും നവീനമാനദണ്ഡപ്രയോഗത്തിൽ മേൽപറഞ്ഞ സ്ത്രീകൾക്കു് സാഹിത്യരംഗത്തു പ്രവേശിക്കുന്നതിനു കാര്യമുണ്ടായിരിക്കയില്ല. നൂതനശാഖയിൽ പെട്ടവർക്കു വിക്രയം ജനിപ്പിക്കേണ്ട കാര്യമൊന്നുമില്ലാത്തതുകൊണ്ടു് അവരുടെ മാനദണ്ഡങ്ങളേയും തുലായന്ത്രങ്ങളേയും പററി ഇവിടെ ഒന്നും പ്രസ്താവിക്കുന്നില്ല. പ്രസ്തുതസ്ത്രീകവികൾ സമകാലികന്മാരായിരുന്ന പുംസ്കവികളുമായി താരതമ്യത്തിൽ വളരെ താഴ്ന്നുപോകുമെന്നു തോന്നുന്നില്ല.

"സരസ്വതീവകാർണ്ണാടീ—വിജയാങ്കാജയത്യസൌ
യാ വൈദർഭഗിരാം വാസഃ—കാളിദാസാദനന്തരം"

എന്നു വിജയയെപ്പററിയും

"നീലോൽപലദളശ്യാമാം വിജ്ജകാം മാമജാനതാ
വൃഥൈവ ദണ്ഡിനാപ്രോക്തം-സർവ്വശുക്ലാ സരസ്വതീ".

എന്നു വിജ്ജകസ്വയമായും പറയുന്ന സ്ഥിതിക്കു് അവർ അസാമാന്യകളായിരുന്നു് എന്നു വിചാരിക്കേണ്ടിയിരിക്കുന്നു.

"ത്രിനയനജടാവല്ലീപുഷ്പം നിശാവദനസ്മിതം
ഗ്രഹകിസലയം സന്ധ്യാനാരീനിതംബനഖക്ഷതിഃ
തിമിരഭിദുരം വ്യോമ്നഃ ശൃംഗം മനോഭവകാർമ്മുകം
പ്രതിപദിനവസ്യേന്ദോർബ്ബിംബം സുഖോദയമസ്തു നഃ"

എന്നുള്ള പ്രതിപച്ചന്ദ്രവർണ്ണന, ഫൽഗുഹസ്തിനിയുടെ ശ്ലോകമാണെന്നു

പറഞ്ഞു കാണുന്നു. ഇവിടെ പ്രതിപദത്തിലെ ചന്ദ്രക്കലയെ ശിവന്റെ ജടാവല്ലിയുടെ പൂവായിട്ടും രാത്രിയുടെ മന്ദസ്മിതമായും ഗ്രഹങ്ങളുടെ തളിരിലയായും സന്ധ്യയുടെ കടിപ്രദേശനഖക്ഷതമായും ഇരുട്ടിനു വജ്രായുധമായും ആകാശമാകുന്ന ജന്തുവിന്റെ കൊമ്പായും കാമദേവന്റെ വില്ലായും ഉൽപ്രേക്ഷിച്ചിരിക്കുന്നു. ഇതു് ഏതു പുംസ്കവിയുടെ പ്രതിഭയോടും കിട പിടിക്കുന്നതിനു അലംഭൂഷ്ണുവാണെന്നു പറയാം.

"ഉന്നിദ്രകോകനദരേണുപിശംഗിതാംഗാ
ഗായന്തി മഞ്ജു മധുപാ ഗൃഹദീർഘികാസു
ഏതച്ചകാസ്തി ച രവേർന്നവബന്ധുജീവ
പുഷ്പച്ഛദാഭമുദയാചലചുംബിബിംബം"

എന്ന സൂര്യോദയവർണ്ണനശ്ലോകം വിജ്ജകയുടെ കവിതയ്ക്കു ശാന്തമായ ഒരു ദൃഷ്ടാന്തമാണു്. ശാന്തമെന്നു പറഞ്ഞതെന്തെന്നാൽ "നീലോൽപലദലശ്യാമ"യായ വിജ്ജക ലജ്ജയെ ജയിച്ചു പ്രകടിപ്പിച്ചിട്ടുള്ള ശൃംഗാരശൃംഗങ്ങൾ നോക്കിയാൽ അവർ ഒരു പെൺവെടൻമണിയാണെന്നു തോന്നാതിരിക്കയില്ലെന്നുള്ളതുകൊണ്ടാണു്. അതുപോലെ ശീല, ഭട്ടാരിക, വികടനിതംബ മുതൽപേരും നിരങ്കുശമായി ശൃംഗാരധ്വംകാരത്തിനു ശങ്കിച്ചിട്ടില്ലെന്നുതന്നെ പറയാം. ഒററശ്ലോകങ്ങൾ വെച്ചുകൊണ്ടു പുറപ്പെടുവിക്കുന്ന ഈ അഭിപ്രായത്തിനു് അന്യഥാത്വം അവരുടെ കൃതികൾ സമ്പൂർണ്ണമായി ലഭിക്കുന്നപക്ഷം സംഭവിക്കുമെന്നുണ്ടെങ്കിൽ കുറേക്കൂടി സന്തോഷകരമായിരിക്കും.

ഇങ്ങനെ കേവലം കവിതാവലംബിതകളായവരുടെ കാര്യമിരിക്കട്ടെ. സ്ത്രീകൾ സംസ്കൃതഭാഷയിൽ രചിച്ചിട്ടുള്ള ഏതാനും പ്രബന്ധങ്ങൾ മിക്കവാറും സമ്പൂർണ്ണാവസ്ഥയിൽ തന്നെ ഇപ്പോൾ ഉപലഭ്യങ്ങളായിട്ടുണ്ടു്. അവയെപ്പററി വിചാരിക്കുന്നതിനു കുറേക്കൂടി ആസ്പദമുണ്ടു്. ഈ പ്രബന്ധങ്ങളുടെ രചയിത്രികൾ വിജയനഗരസാമ്രാജ്യവുമായി അടുത്തോ അകന്നോ ഇടപെട്ടിട്ടുള്ളവരാണു്. ഒന്നാമതു ഗംഗാദേവി, പിന്നെ തിരുമലാംബ, അനന്തരം രാമഭദ്രാംബ എന്നിങ്ങനെ മൂന്നു സ്ത്രീകൾ ഇവിടെ പ്രസ്തുത്യകളാകുന്നു. മധുരാവിജയം അഥവാ വീരകമ്പരായചരിതം ഗംഗാദേവിയുടേയും, വരദാംബികാപരിണയം തിരുമലാംബയുടേയും, രഘുനാഥാഭ്യുദയം രാമഭദ്രാംബയുടേയും കൃതിയാകുന്നു. ഇവയിൽ മധുരാവിജയം മുഴുവൻ പ്രസിദ്ധീകരിച്ചിട്ടുണ്ടു്. മററുള്ളവ രണ്ടും ഭാഗശഃപ്രകാശിക്കപ്പെട്ടതായെ കണ്ടിട്ടുള്ളു. പുരാണേതിഹാസകഥകളിൽ ഭ്രമിക്കാതെ, സമജീവകാലമഹച്ചരിതമാലംബിച്ചു പ്രബന്ധകല്പനക്കു് ഇവർ മൂന്നുപേരും മുതിന്നതു പ്രത്യേകം പ്രമുഖപ്രശംസയെ അർഹിക്കുന്നു. ഗംഗാദേവി സമപ്രി

യതമനായ കമ്പരായന്റെ കഥതന്നെ കവിതയ്ക്കു വിഷയമായി സ്വീകരിച്ചു. ശരീരസൗഭാഗ്യവും പ്രതിഭാവിലാസവും പ്രിയതമപ്രീതിക്കു സമർപ്പിച്ച സതിയായ ആ മഹതി സർവ്വഥാ കൊണ്ടാടപ്പെടേണ്ടവളാകുന്നു. വിജയനഗരം ഭരിച്ചിരുന്ന മഹാരാജഗോത്രങ്ങളിൽ ആദ്യഗോത്രത്തിൽ പെട്ട ഒരു മഹാപുരുഷൻ ആയിരുന്നു കമ്പരായൻ അഥവാ കമ്പനൻ. പിതാവായ ബുക്കരായന്റെ നിദേശമനുസരിച്ചു കമ്പനൻ, ചമ്പുരായൻ എന്ന ദ്രമിഡരാജാവിനോട് പോരിനു പുറപ്പെട്ടതും ശത്രുവിനെ ജയിച്ചു തുണ്ഡീരഭൂഖണ്ഡം കിഴടക്കി കാഞ്ചീപുരം കരസ്ഥമാക്കിയതും പിന്നീടു മധുരയിൽ സ്ഥാനമുറപ്പിച്ചിരുന്ന മഹമ്മദീയരെ മർദ്ദിച്ചു നിഷ്കാസനം ചെയ്തതും മററുമാണ് മധുരാവിജയത്തിലെ പ്രതിപാദ്യവിഷയം. കമ്പനന്റെ കാലം ക്രിസ്തുവർഷം 1367 (കൊല്ലം 542) ഇടയ്ക്കാണെന്നു കാണുന്നു. കൊല്ലത്തു ചക്രവർത്തിയായിരുന്ന രവിവർമ്മദേവൻ കാഞ്ചീപുരം ആക്രമിച്ച ശേഷമാണ് കമ്പനന്റെ കാഞ്ചീപുരപ്രവേശമെന്നും ഉണ്ണുനീലിസന്ദേശത്തിന്റെയും മധുരാവിജയത്തിന്റെയും നിർമ്മിതികാലങ്ങൾ തമ്മിൽ വളരെ അകലമില്ലെന്നും പറയേണ്ടിയിരിക്കുന്നു. ഉണ്ണുനീലീസന്ദേശത്തിൽ ആദിത്യവർമ്മരാജാവു തുലുക്കന്മാരോടു പടവെട്ടിയ കാര്യം പറഞ്ഞിരിക്കുന്നതു് മധുരാവിജയകഥയോടു മിക്കവാറും അനുസന്ധിപ്പിക്കാമെന്നു തോന്നുന്നു. ചമ്പുരായന്റെ നേർക്കു കമ്പരായന്റെ പ്രസ്ഥാനത്തിൽ അകമ്പടിയായി ചോളരാജാവും കേരളരാജാവും മററുമുണ്ടായിരുന്നെന്നും ശത്രുവിധ്വംസനശേഷം മരതകപുരത്തു വിശ്രമിച്ചിരുന്ന കമ്പനന്റെ ദർശനത്തിനു ദ്രമിഡകേരളാദിരാജാക്കന്മാർ കാത്തു നിന്നിരുന്നു എന്നും ഗംഗാദേവി വർണ്ണിക്കുന്നു. "ചോളകേരളപാണ്ഡ്യാദ്യൈർദ്വൈരവർത്തിതം പ്രത്യപദ്യത" എന്നും

"മഗധമാളവസേമണ്ണസിംഹളദ്രമിളകേരളഗൗളമുഖൈർന്നൃപൈഃ
അവസരാപ്തിപരൈരനുവാസരം രുരുധിരേ പ്രതിഹാരഭുവഃ പ്രഭോഃ"

എന്നുമുള്ള ശ്ലോകങ്ങൾ നോക്കുക.. ഇതു വാസ്തവമൊ അതിശയോക്തിവിക്രമമൊ മനോധർമ്മഗുളികയൊ എന്നു പരിച്ഛേദിക്കുവാൻ മാർഗ്ഗമില്ല. ഒരു പക്ഷേ പ്രസ്തുതവർണ്ണന പരന്തപനും പ്രതാപശാലിയും അനുരക്തനും രാജകുമാരനും ആയ പ്രിയതമന്റെ പരാക്രമപ്രശംസയിൽ അതിശയോക്തികൊണ്ടുപസ്കരിച്ചിട്ടുള്ളതും പ്രതിഭാസ്വഭാവസിദ്ധവും ആയ വാഗ്വിലാസമാണെങ്കിൽ തന്നെയും ആർക്കും സസന്തോഷം സഹിക്കാവുന്നതേ ഉള്ളൂ. രസജ്ഞനായിരുന്ന കമ്പരായൻ ഗംഗാദേവിക്കു വളരെ മൃദുഹൃദയനായിരുന്നു. ഗംഗയുടെ അധരപുടത്തിൽ നിന്നു വാക്കുകൾ നിർഗ്ഗമിച്ചാൽ ഉടൻ അവയുടെ രസം ആസ്വദിക്കുവാൻ പിപാസാവിവശമെന്നതു പോലെ കമ്പരായന്റെ കാതുകൾ ജാഗരൂകങ്ങളായിരുന്നെന്നല്ലാതെ തോന്നുകയില്ല. കമ്പനൻ ഗംഗയോടു പറയുന്നു:-

"കമലാക്ഷി! കടാക്ഷ്യതാമയം
സമയോ വർണ്ണനയാ രസാർദ്രയാ
ജന ഏഷ വചസ്ത്വവാമൃതം
ശ്രവനാപായയിതും കതൂഹലീ."

എന്നിട്ട്

"ഇതി സാ ദയിതേന ഭാഷിതാ
ദരനമ്രം ദധതീമുഖാംബുജം
വദതിസ്മ ശനൈഃ ശുചിസ്മിതാ
സ്വരസോദാരപദാം സരസ്വതീം."

ഇത്യാദി ഭാഗങ്ങൾകൊണ്ടു അകൃത്രിമപ്രേമരസാർദ്രമായ ദാമ്പത്യസുഖം കലാവിലാസചതുരയായ ഗംഗയും ജിതപരനായ കമ്പരായനും അനുഭവിച്ചിരുന്നു എന്നു കാണാവുന്നതാണ്. തന്നിമിത്തം ഗ്രന്ഥകർത്രിയുടെ മാനസികമായ ഉല്ലാസവും പ്രതിഭയുടെ ഉന്മേഷവും മധുരാവിജയത്തിൽ സർവ്വത്ര വ്യാപിച്ചിരിക്കുന്നു. ബുദ്ധിയുടെ മന്ദതയോ മനസ്സിന്റെ കണ്ഠതയോ നമ്മെ അഭിമുഖീകരിക്കുന്നില്ല. പിന്നെ ഒരു ഗുണം ഈ കൃതിയിൽ കാണുന്നതു സ്ത്രീസഹജമായ വിചാരസൗകുമാര്യമാണ്. സൂതകയായ രാജ്ഞി ശിശുവുമായി കിടക്കുന്നതു്

"അവൈക്ഷതക്ഷാമശരീരയഷ്ടേഃ
കുമാരമുൽസംഗഗതം സ ദേവ്യാഃ
ശരൽകൃശായാ ഇവ ശൈവലിന്യാ
സ്തരംഗലഗ്നം കളഹംസശാബം"

എന്നും, ശിശുക്കൾ മുട്ടുകുത്തി ഇഴയുന്നതു്

"കളകപണൽകാഞ്ചനകിങ്കിണീകം
ഗൃഹാങ്കണേ ജാനുചരം കുമാരം
ആലോകയന്താവമൃതാംബുരാശേർ-
മഗ്നാവിവാന്തഃ പിതരാവഭൂതാം."

എന്നും, വർണ്ണിച്ചിരിക്കുന്നതു നോക്കുക.

"ഭൃശ്യത്താലഫലാകാരൈഃ പ്രാകാരാൽ ബാണപാതിതൈഃ
രണശ്രീകന്ദുകഭ്രാന്തിർവിദധേ വീരമൂർദ്ധഭിഃ"

എന്ന യുദ്ധവർണ്ണനശ്ലോകത്തിൽ, പ്രാകാരത്തിലിരുന്നിരുന്ന വീരന്മാരുടെ തലകൾ ബാണംകൊണ്ടു പനന്തേങ്ങ വീഴുന്നതുപോലെ പതിക്കയും രണ

ശ്രീയുടെ കന്ദുകങ്ങളോ എന്ന ഭ്രാന്തിയെ ജനിപ്പിക്കയും ചെയ്തു എന്നു പറയുന്നതിൽ ഗ്രന്ഥകർത്രിയുടെ വ്യായാമമായ കന്ദുകക്രീഡ തന്നെ കടന്നുകൂടിയതുപോലെ തോന്നുന്നു. പനഃന്തങ്ങളുടെ കഥ ശത്രുവീരന്മാരുടെ ശരീരകാഠിന്യത്തേയും അസ്ത്രദുർഭേദ്യതയേയും ദ്യോതിപ്പിക്കുന്നു. യുദ്ധയാത്രക്കു മുമ്പ് കമ്പനോടു പിതാവു ചെയ്ത ഉപദേശത്തിന്റെ മഹിമയെ ഗംഗ ഇങ്ങനെ വർണ്ണിക്കുന്നു.

"ഗുരൂപദേശഃ കിലകല്പ്യതേ ബുധൈ-
രകൽമഷം കിഞ്ചനരത്നകണ്ഠകം
അമേചകം നൂതനമഞ്ജനം സതാം
അജാതഗാത്രക്ഷയമത്ഭുതം തപഃ"

പിന്നേയും ഹിതങ്ങൾ ചെയ്താലും പരുഷഭാഷിയായ രാജാവിനോടു പ്രജകൾ അനുരഞ്ജിക്കയില്ലെന്നു പറഞ്ഞിരിക്കുന്നതു നോക്കുക

"ഹിതാനികുർവ്വന്നപിനാനുരക്തയേ
ജനസ്യജല്പൻ പരുഷം രുഷാ നൃപഃ
പയാംസി വർഷന്നപി കിം ന ഭീഷണഃ
കഠോരവിസ്ഫൂർജ്ജഥുഗർജ്ജിതോ ഘനഃ"

ഇങ്ങനെ സരസങ്ങളായ പല ശ്ലോകങ്ങൾ ഈ കൃതിയിൽ കാണുന്നു. അർത്ഥനൈർമ്മല്യം നോക്കുമ്പോൾ ഗംഗാദേവിയുടെ കൃതി ഒരു ഗംഗാപ്രവാഹമെന്നുതന്നെ പറയാം. പദപ്രയോഗകോമളത്വം വിചാരിച്ചാൽ

"യാ വൈദർഭഗിരാം വാസാം കാളിദാസാദനന്തരം"

എന്ന പ്രശസ്തി കേവലം അജ്ഞാതപ്രായയായ വിജയയുടെ പേരിൽ നിന്നു നീക്കി ഗംഗാദേവിയുടെ പേരിൽ വരവു വയ്ക്കേണ്ടതായും തോന്നുന്നു.

വരദാംബികാപരിണയം ഒരു ചമ്പു ആണ്. ഏകദേശം നാനൂറു സംവത്സരങ്ങൾക്കു മുമ്പു വിജയനഗരചക്രവർത്തിയായിരുന്ന അച്യുതരായൻ വരദാംബയെ വിവാഹം കഴിച്ചതും അവൾക്കു വെങ്കടാചലപതിയുടെ പ്രസാദം നിമിത്തം ചിന്നവെങ്കിടാദ്രി എന്ന പുത്രൻ ജനിച്ചതും ആയ ചരിത്രം കൊണ്ടു ഈ കാവ്യം അവസാനിക്കുന്നു. ഈ കൃതി ആരംഭിക്കുന്നതു് അച്യുതരായന്റെ പൂർവ്വികരുടെ വംശവിവരണമായിട്ടാണ്. അച്യുതരായന്റെ പിതാവായ നരസൻ അഥവാ നരസിംഹൻ ചോളരാജാവിനെ ജയിച്ചതും ദിഗ്ജയം ചെയ്തതും രാമേശ്വരത്തും ഗോകർണ്ണത്തും മററും ഈശ്വരാർച്ചനം ചെയ്തതും ഗോകർണ്ണത്തു വച്ചു തുലാപുരുഷദാനം കഴിച്ചതും മററും ഇതിൽ പ്രതിപാദിച്ചിട്ടുണ്ട്. അവിടവിടെ ചില ഭാഗങ്ങൾ മാത്ര

മല്ലാതെ ഈ കൃതി മുഴുവൻ പ്രസിദ്ധപ്പെടുത്തിക്കണ്ടിട്ടില്ല. പ്രകാശിതമായ ഭാഗങ്ങളിൽ രസവിഷയകമായ അഴക വിവരിക്കത്തക്കതായി ഒന്നുമില്ല. മാതൃകയ്ക്കു് ഒരു ശ്ലോകം താഴെ ചേർത്തിരിക്കുന്നു.

"അനന്യസാമാന്യഗുണാദിസാന്ദ്ര-
സ്തദന്വവായാർണ്ണവപൂർണ്ണചന്ദ്രഃ
കൌക്ഷേയസാക്ഷീകൃതവീരലക്ഷ്മീ
കരഗ്രഹോഭൂദ്ഭുവിതിമ്മഭൂപഃ"

മേൽപറഞ്ഞ അച്യുതരായന്റെ അപദാനപ്രധാനമായി അച്യുതരായാഭ്യുദയം എന്നൊരു കാവ്യമുണ്ടു്. അതിന്റെ സമ്പ്രദായത്തിലാണു രാമഭദ്രാംബ രഘുനാഥാഭ്യുദയം രചിച്ചിട്ടുള്ളതെന്നു തോന്നുന്നു. രഘുനാഥനായ്ക്കൻ തഞ്ചാവൂർ നായ്ക്കർവംശത്തിൽ പെട്ട ഒരു മഹാനായിരുന്നു. രഘുനാഥന്റെ പിതാവായിരുന്നു അച്യുതനായ്ക്കൻ. ഈ പിതാപുത്രന്മാരുടെ ഖ്യാതിഗാതാക്കളായി വളരെ കവികളുണ്ടായിരുന്നു. അക്കൂട്ടത്തിൽ ഒരു കീർത്തിവിസ്താരയിത്രിയാണു രാമഭദ്രാംബ. സംസ്കൃതം, തെലുങ്കു മുതലായി എട്ടു ഭാഷകളിൽ സാമർത്ഥ്യം സമ്പാദിച്ചിരുന്ന രാമഭദ്രാംബ തന്നെ രഘുനാഥനായ്ക്കനോടു പല വിദ്യകളും അഭ്യസിച്ചിട്ടുള്ളതായി പറയപ്പെട്ടിരിക്കുന്നു. സാഹിത്യത്തിലും ഒരുപക്ഷെ അതിൽ കൂടുതലായി സംഗീതത്തിലും രഘുനാഥൻ അഗ്രഗണ്യനായിരുന്നു. ജയന്തസേന മുതലായി ചില രാഗങ്ങളുടേയും രാമാനന്ദം മുതലായി ചില താളങ്ങളുടേയും സ്രഷ്ടാവു് ഈ നായ്ക്കരാജാവാകുന്നു. നർത്തനപ്രവർത്തനത്തിലും അദ്ദേഹം അത്യുത്സുകനായിരുന്നു. കലകളിൽ എന്നതുപോലെ പോർക്കളത്തിലും രഘുനാഥനായ്ക്കൻ കുശലനായിരുന്നു. തഞ്ചാവൂർസംസ്ഥാനത്തിന്റെ മേല്ക്കോയ്മ വഹിച്ചിരുന്ന വിജയനഗരം രാമരായനുണ്ടായ രണഭംഗത്തിനു ശേഷം വെങ്കടിപതിരായന്റെ ഭരണത്തിൽ ന്യൂനീകൃതപ്രതാപമായി കഴിഞ്ഞുവന്നു. അപ്പയ്യദീക്ഷിതരുടെ ശരണ്യനായിരുന്ന പ്രസ്തുതവെങ്കടപതിയോടു മഹമ്മദീയർ പോരിനാരംഭിച്ചു. അപ്പോൾ അധിരാജനെ സഹായിച്ചു ശത്രുക്കളെ വിദ്രാവണം ചെയ്തതു് രഘുനാഥനായ്ക്കനായിരുന്നു. പറങ്കികളാൽ (പോർട്ടുഗീസുകാരാൽ) സിംഹാസനത്തിൽ നിന്നു ഭ്രംശിതനായ യാപ്പാണം രാജാവു് (സംസ്കൃതത്തിൽ യാപ്പാണം നെപാളമെന്നെങ്ങനേയോ രൂപാന്തരപ്പെട്ടു കാണുന്നു.) തഞ്ചാവൂർ ചെന്നു് രഘുനാഥനെ അഭയം പ്രാപിച്ചു. അതേ കാലത്തുതന്നെ സമുദ്രതീരവാസികളെ പീഡിപ്പിച്ചുകൊണ്ടു സമീപസ്ഥമായ ദ്വീപിൽ സങ്കേതമുറപ്പിച്ചു ചോളകൻ എന്നൊരുവൻ ഗർവിഷ്ഠനായി വാണിരുന്നു. വെങ്കടപതിരായന്റെ കാലശേഷം ജഗ്ഗരായൻ എന്നൊരു രാജമത്സരി വിജയനഗരരാജാവിനെ വധിച്ചു്

രാജ്യം അപഹരിച്ചു. അടുത്ത അവകാശിക്ക് തല്ക്കാലം പലായനവും പിന്നീട് രഘുനാഥനായ്ക്കൻെറ സാഹായ്യവുമല്ലാതെ പരായണമുണ്ടായിരുന്നില്ല. ഈ വക പല കാൎയ്യങ്ങളുടേയും നിൎവ്വഹണത്തിന രഘുനാഥൻ മഹത്തായ ഒരു സൈന്യത്തോടുകൂടി തഞ്ചാവൂരിൽ നിന്ന പുറപ്പെട്ടു. ഇതെല്ലാം ക്രിസ്ത്വാബ്ദം 1617 ഇടയ്ക്കാണെന്ന പറയേണ്ടിയിരിക്കുന്നു. രഘുനാഥൻ ആദ്യം ചോളകമൎദ്ദനം കഴിച്ചു. പിന്നെ പറങ്കികളെ പറത്തുവാൻ പുറപ്പെട്ടു. "തീരോത്തരണായ തൂൎണ്ണം അകല്പയൽ സേതുമനന്യസാദ്ധ്യം" എന്നു രാമഭദ്രാംബ പറയുന്നതിൽനിന്നു് രഘുനാഥൻ സാക്ഷാൽ രഘുനാഥനെപ്പോലെ നൈരനിൎമ്മിതമായ കൃത്രിമസേതുവിൽകൂടെ ലങ്കയിൽ പ്രവേശിച്ചതായി കാണുന്നു. യുദ്ധത്തിൽ പറങ്കികളെ തോല്പിച്ചു യാഴ്പാണരാജാവിനെ സിംഹാസനത്തിൽ വീണ്ടും പ്രതിഷ്ഠിച്ചു. അവിടന്ന ജഗ്ഗരായൻെറ ദിക്കിലേക്ക പുറപ്പെട്ടു. പാണ്ഡ്യതുണ്ഡീരാദിദേശനാഥന്മാരുടെ മൈത്ര്യംകൊണ്ടു ബലിഷ്ഠനായിരുന്ന ആ ശത്രുധൂൎത്തനെ രഘുനാഥൻ ജയിക്കയും വിജയനഗരത്തെ പൂൎവ്വവൽ പ്രതിഷ്ഠാപിക്കയും ചെയ്തു. അനന്തരം നമ്മുടെ കഥാനായകൻ തഞ്ചാപുരിയിലേക്ക പ്രത്യാഗമിച്ചു് അന്തഃപുരസ്ത്രീകളുടെ സംഗീതസാഹിത്യനൎത്തനാദികലാവിലാസസാരസ്യങ്ങൾ ആസ്വദിച്ചു സുഖമായി രാജ്യം ഭരിച്ചു. ഇതെല്ലാമാണ് രാമഭദ്രാംബയുടെ കവിതാവാസനയെ ഉദ്ദീപിപ്പിച്ചു കാണുന്നതു്. ഈ കൃതിയും സമ്പൂൎണ്ണമായി എനിക്ക കാണ്മാൻ കഴിഞ്ഞിട്ടില്ല. കണ്ടിടത്തോളംകൊണ്ടു് ഒരഭിപ്രായം പറയുക എന്നു വച്ചാൽ രാമഭദ്രാംബയുടെ രീതി ഗംഗാദേവിയുടേതിൽ നിന്ന ഭിന്നമാണെന്ന പറയേണ്ടിയിരിക്കുന്നു. ഗംഗാദേവിയുടെ ഹൃദയം രസത്തിനെ ആദരിക്കുന്നതിനുന്മുഖവും അവരുടെ വാക്യങ്ങൾ മനോഗതങ്ങളെ സ്ഫുടിപ്പിച്ചു മററുള്ളവരുടെ മനസ്സിനെ ഹരിച്ചു് രസപ്രയോഗംകൊണ്ടു ദ്രവീകരിക്കുന്നതിനു പററിയതും ആകുന്നു. അക്ലിഷ്ടസരളമായ പദപ്രയോഗത്തിനു ഗംഗാദേവിക്കുള്ള പാടവം അന്യാദൃശവുമാണ്. രാമഭദ്രാംബ, രസത്തിനു സ്വാഗതം പറയുവാൻ നോക്കിയിരിക്കുന്ന കൂട്ടത്തിലല്ല. രസത്തിനോടവൎക്ക വൈമുഖ്യമില്ലെന്നേ പറയേണ്ടതുള്ളു. എന്നാൽ അവർ കേവലം നീരസയല്ല. ജഗ്ഗരായൻ പോരിൽ മരിച്ചശേഷം അയാളുടെ പക്ഷ്യന്മാരായ പാണ്ഡ്യതുണ്ഡീരാദികളുടെ ഭയചഞ്ചലമായ സംഭ്രമം വൎണ്ണിച്ചിരിക്കുന്നതു നോക്കുക.

"ജന്യൈസ്സൈന്യൈൎജ്ജഗ്ഗരാജാദിമേഷു
വ്യാപന്നേഷു വ്യാപിഭിഃ പാണ്ഡ്യവീരഃ
ക്ഷോണീരക്ഷാക്ഷോഭ്യബാഹാബലാഢ്യാ-
ഘ്യാത്മപ്രാണത്രാണയത്നാകുലോഭൂൽ.

സ്കന്ധാവാരേ ഗന്ധനാഗാശ്വസംഘാൻ
ദയാഷാരത്നാദ്യഭൂഷാവിശേഷാൻ
പാണ്ഡ്യസ്ത്യക്ത്വാപ്രാണഭീത്യാസമിത്യാം
ധീമാൻ ക്രോശം പ്രാദ്രവദ്ദീനദീനഃ.
തുണ്ഡീരാണാമീശിതാദ്രന്നയേന
പ്രാപദ്യൈവം പാണ്ഡ്യമത്യന്തഭംഗം
സദ്യോധാവീതേന സാകം രണോർവ്വ്യാ
അഗൈ്ര്യസ്സൈന്യൈർഹാസ്യമാനോസ്ഥലജ്ജം."

അതായത്ത് ഭൂമിരക്ഷയിൽ അക്ഷോഭ്യമായ ഭുജപരാക്രമമുള്ളവനാണെങ്കിലും പാണ്ഡ്യവീരൻ സ്വപ്രാണരക്ഷയ്ക്കു വളരെ പരുങ്ങേണ്ടതായി വന്നു. തന്റെ പാളയത്തിൽ തന്നെ ഗജപ്രൗഢന്മാരേയും അശ്വസംഘങ്ങളേയും സ്ത്രീരത്നാഭരണാദിവിഭവങ്ങളേയും ആ ബുദ്ധിമാൻ ഉപേക്ഷിച്ചിട്ടു യുദ്ധത്തിൽ പ്രാണഭീതിയോടെ ദീനദീനനായി ക്രവീടട്ടരം സ്വയമേ ഓടി. എന്നാൽ കൂടെ ഓടുന്നതിനുമൊരുവനുണ്ടായിരുന്നു. അയാൾ തുണ്ഡീരദേശാധിപതിയാണ്. ഇയ്യാളുടെ കനയം കൊണ്ടാണ് പാണ്ഡ്യരാജാവു ദുഘടത്തിൽ അകപ്പെട്ടതു്. ഇയ്യാളുടെ ഓട്ടം കണ്ടു് സൈനികന്മാരുപോലും ചിരിച്ചുപോയി. അത്ര നിർല്ലജ്ജമായും തിടുക്കത്തിലുമായിരുന്നു ഓട്ടം. യുദ്ധസന്നദ്ധശൗര്യത്തിൽ നില്ക്കുന്ന സൈനികന്മാർ ചിരിക്കണമെങ്കിൽ ഓട്ടം സാമാന്യത്തിലധികം പ്രാകൃതമായിരുന്നിരിക്കണമല്ലൊ. പാണ്ഡ്യൻ ബുദ്ധിമാനെന്നു പറഞ്ഞിരിക്കുന്നതിലെ ആക്ഷേപവും ഭംഗിയായി. എന്തുകൊണ്ടെന്നാൽ അന്തഃപുരസ്ത്രീകളേയും വിലപിടിച്ച സാധനങ്ങളേയും കരിതുരഗാദിസേനാവിഭാഗങ്ങളേയും രക്ഷിക്കുവാൻ നോക്കിനിന്നു പ്രാണന് ഏടാകൂടമുണ്ടാക്കാതെ അദ്ദേഹത്തിനു് അവിടന്നു കടന്നുകളയാമെന്നു തോന്നിയല്ലൊ. ഈ ഭാഗത്തു സ്ഫുരിക്കുന്ന ഉപഹാസരസം ആസ്വാദ്യമായിരിക്കുന്നു. എന്നാൽ രസസ്പർശമില്ലാതെ വെറും വിഷയപ്രതിപാദനമായും ഒട്ടുവളരെ ഭാഗങ്ങൾ കാണുന്നുണ്ടു്.

കമ്പരാമൻ, രഘുനായ്ക്കൻ മുതലായ മഹാപുരുഷന്മാരുടെ അസാധാരണ പൗരുഷംകൊണ്ടല്ലാതെ സ്ത്രീകളുടെ കവിതാവാസന പുഷ്ടിച്ചിരുന്നില്ലെന്നു പ്രസ്തുത ചരിത്രകാവ്യങ്ങൾ തോന്നിപ്പിക്കുന്നു. പക്ഷെ ജനസമുദായത്തിൽ നടക്കുന്ന എത്രയോ സംഗതികൾ സൂക്ഷ്മാവലോകനപടുക്കൾക്കു സാഹിത്യസാമഗ്രികളായിട്ടിപ്പോൾ ഉപകരിക്കുന്നു. അതിനാൽ, പരിശീലനം കൊണ്ടു, വാസനയുണ്ടെങ്കിൽ, സാഹിത്യയത്നം സഫലമാക്കുവാൻ സ്ത്രീകൾക്കും പുരുഷന്മാർക്കെന്നപോലെ സാധിക്കുമെന്നു് സ്പഷ്ടമാകുന്നു.

ഇങ്ങനെയുള്ള വിചാരധാരയെ വിച്ഛേദിച്ച് ഇപ്പോൾതന്നെ ഏറക്കുറെ ദീർഘമായ ഈ പ്രസംഗം ഇവിടെ ഉപസംഹരിക്കുന്നു.



# ഒരു പുതിയ വിദ്യാലയം.

(എൻ. ശ്രീധരൻനായർ ബി. എ.)

ഇപ്പോൾ നടപ്പിലിരിക്കുന്ന വിദ്യാഭ്യാസസമ്പ്രദായങ്ങളെപ്പററി പരാതികൾ പുറപ്പെട്ടുവിച്ചു തുടങ്ങിയിട്ടു വളരെക്കാലമായി. വിദ്യാഭ്യാസത്തിൻെറ ഉൽകൃഷ്ടാദർശങ്ങളെ സാധിതപ്രായമാക്കുന്നതിനു അവ പര്യാപ്തമല്ലെന്നാണ് പലരുടേയും അഭിപ്രായം. ഒരു വലുതായ പരിവർത്തനംകൊണ്ട് അവയെ എല്ലാം മാററി പുരാതനമായ 'ഗുരുകുല'രീതിയിൽ ഒരു നവീനവിദ്യാഭ്യാസപദ്ധതി സ്ഥാപിക്കണമെന്നു ചിലർ സിദ്ധാന്തിക്കുന്നു. പഴയ ഗുരുകുലസ്ഥാനങ്ങൾ പുനരുദ്ധരിക്കുക ഇപ്പോൾ സാദ്ധ്യമല്ലെന്നും, സാധിച്ചാൽതന്നെ മുമ്പുണ്ടായിരുന്നതുപോലുള്ള ഫലം കിട്ടുവാൻ വിഷമമാണെന്നും, ആയതിനാൽ കാലാനുസൃതമായ മാററങ്ങൾ വിദ്യാഭ്യാസരീതിയിൽ വരുത്തി അവയെ പരിഷ്കരിക്കയല്ലാതെ ഒരു സമൂലപരിവർത്തനം അനാവശ്യമാണെന്നും ഒരു കൂട്ടർ വാദിക്കുന്നു. ഇതൊന്നുംതന്നെ ആവശ്യമില്ലെന്നും ഇന്നത്തെ ജീവിതരീതിക്കും കാലസ്ഥിതിക്കും ഇപ്പോൾ ഉള്ള രീതികൾ തന്നെയാണ് ഏററവും ഉത്തമമെന്നും വളർച്ച ആവശ്യമുണ്ടെങ്കിൽ അതിനുള്ള ശക്തി സ്വതേ അതിനു സിദ്ധമായിട്ടുണ്ടെന്നും പറഞ്ഞ് ഇന്നുള്ള രീതികളെ അനുകൂലിക്കുന്നവരും അപൂർവമല്ല.

ഇവരിൽ ഒന്നാമത്തേയും മൂന്നാമത്തേയും കൂട്ടരുടെ വാദഗതി ചില സംഗതികൾ ആലോചിച്ചു നോക്കുമ്പോൾ ശരിയായി തോന്നുമെങ്കിലും ഓരോ പ്രത്യേകവീക്ഷണകേന്ദ്രങ്ങളിൽ നിന്നാണ് ഇവർ കാര്യാലോചന യുക്ത്യമിക്കുന്നതു് എന്നു മനസ്സിലാക്കാൻ പ്രയാസമില്ല. അതിനാൽ ഈ രണ്ടു കൂട്ടർക്കും വിഷയം അതിൻെറ പരിപൂർണ്ണഭാവത്തിൽ പ്രത്യക്ഷപ്പെട്ടുന്നില്ല. രണ്ടാമത്തെ കൂട്ടരുടെ വാദഗതി കുറച്ചുകൂടി കാര്യമാത്രപ്രസക്തമായിരിക്കുന്നു. ആദർശശുദ്ധിയും പ്രയോഗസൗകര്യവും ഇതിൽ അന്തർഭവിച്ചിട്ടുണ്ട്. അതിനാൽ ഈ അഭിപ്രായത്രയങ്ങളിൽ അതു കൂടുതൽ ആദരണീയമെന്നതിൽ സംശയമില്ല.

അഭിപ്രായങ്ങൾക്കും ആദശ്ശങ്ങൾക്കും ഒരിക്കലെങ്കിലും മററൊരിക്കൽ പ്രായോഗികത്വം സിദ്ധിക്കുന്നമല്ലൊ. ചിന്താബീജങ്ങൾ കാലക്രമേണ ഫലപ്രാപ്തിയിൽ തന്നെ പരിണമിക്കും. ഇവയുടെ ഫലമായി ആധുനികവിദ്യാഭ്യാസരീതികളിൽ പലേ മാററങ്ങളും സൂക്ഷ്മദൃഷ്ടികൾക്ക് കാൺമാൻ സാധിക്കും. ഇവയിൽ അധികവും പാശ്ചാത്യരാജ്യങ്ങളിൽ ആരംഭിച്ചു പ്രായേണ പൌരസ്ത്യരാജ്യങ്ങളിലേക്കു പകരുന്നതായിട്ടാണു കാണുന്നതു്. പൌരസ്ത്യർ ആദശ്ശശുദ്ധിയിലൊ, കാര്യപ്പിടിപ്പിലൊ പിന്നാക്കമെന്നു ഇതുകൊണ്ടത്ഥമില്ല. നിരവധി മഹത്തായ ആശയങ്ങളും പദ്ധതികളും പൌരസ്ത്യരിൽ നിന്നുമുണ്ടായിട്ടുണ്ടു്. എന്നാൽ അവയെ പരിപക്വമാക്കുന്നതിനുള്ള പരിതസ്ഥിതികൾ അവക്കില്ലാതെ പോയി. അവരുടെ പാശ്ചാത്യഭരണകത്താക്കൾ അതിനു വേണ്ട സ്വാതന്ത്ര്യം അനുവദിക്കുന്നതിൽ വിമുഖരായി കാണപ്പെട്ടു. അതിനാൽ അവർ അലസന്മാരായതിൽ അതിശയിക്കാനില്ല. ഇതിൻെറയെല്ലാം ഫലമായി ഓരോ നവീനസമ്പ്രദായങ്ങളുടേയും പ്രാഥമികപരീക്ഷണങ്ങൾ, കൂടുതൽ രാഷ്ട്രസ്വാതന്ത്ര്യവും വ്യക്തിസ്വാതന്ത്ര്യവുമുള്ള പാശ്ചാത്യരാജ്യങ്ങളിൽ സംഭവിച്ചു.

ഇപ്രകാരമുള്ള അനവധി പരീക്ഷണങ്ങളിൽ ഐക്യനാടുകളിലെ ഒരു മഹതി ആരംഭിച്ച ഒരു പദ്ധതി, പുതിയ രീതികളുടെ വളർച്ചക്കു് സഹായമായി തീന്നിട്ടുണ്ടു്. അവർ സ്ഥാപിച്ച പുതിയ വിദ്യാലയവും അവിടത്തെ രീതികളും സാധാരണ വിദ്യാലയങ്ങളിൽ നിന്നും വിഭിന്നമാണു്. അവരുടെ അഭിപ്രായങ്ങളോടൊ രീതികളോടൊ സമ്പൂണ്ണാനുകൂല്യം പ്രദശ്ശിപ്പിക്കണമെന്നില്ല. എന്നിരുന്നാലും അതൊരു പുതിയ പരീക്ഷണമാകകൊണ്ടു് ശ്രദ്ധാർഹമായ ഒന്നുതന്നെയാണു്. ഈ പുതിയ വിദ്യാഭ്യാസപദ്ധതിയുടെ ഒരു സംക്ഷിപ്തവിവരണം താഴെ ചേക്കുന്നു.

ഈ നവീനപദ്ധതി, വിദ്യാഭ്യാസത്തെ പൊതുവായി ബാധിക്കുമെങ്കിലും കൂടുതലായി പ്രാഥമികവിദ്യാഭ്യാസത്തിലാണു ശ്രദ്ധ പതിപ്പിച്ചിരിക്കുന്നതു്. ഇതാരംഭിച്ചിട്ടു് ഇപ്പോൾ 25 കൊല്ലം പൂത്തിയായിരിക്കുന്നു. ഇതിൻെറ ജനയിതാവു് മിസിസ് മേരിയററ് ജോൺസൺ എന്ന മാന്യവനിതയാണു്. ഐക്യനാടുകളിൽ അലബാമാ എന്ന സ്ഥലത്തു് "ഫയർഹോപ്" എന്ന കൃഷിപ്രദേശത്തിനു സമീപത്തായിട്ടാണു് അവരുടെ വിദ്യാലയം സ്ഥാപിച്ചിട്ടുള്ളതു്. ആദ്യകാലങ്ങളിൽ അവിടെ വിദ്യാത്ഥികളായി അവരുടെ രണ്ടു കുട്ടികളും സമീപഗൃഹങ്ങളിലെ മൂന്നുനാലു ബാലന്മാരും മാത്രമെ ഉണ്ടായിരുന്നുള്ളു. ഇന്നാകട്ടെ സ്കൂൾസംബന്ധമായി ഒമ്പതിൽപരം വിശാലമായ കെട്ടിടങ്ങളും ഇരുപതിൽ പരം അദ്ധ്യാ

പികമാരുമുണ്ട്. ആ ദേശത്തുള്ള കുട്ടികളിൽ അധികംപേരും അവിടെയാണു പഠിക്കുന്നതു്. ഒരു വിശാലമായ സ്ഥലത്തു സ്ഥാപിച്ചിട്ടുള്ള ഈ വിദ്യാലയം—"വിദ്യാഭ്യാസരീതിയിൽ ഒരു പരിവൎത്തനഘട്ടത്തെ പ്രവചിച്ചുകൊണ്ടു നില്ക്കുന്നു."—എന്നാണ് ഒരു വിദഗ്ദ്ധവിദ്യാഭ്യാസപ്രവൎത്തകൻ പ്രസ്താവിച്ചിട്ടുള്ളതു്.

ഇവിടെയുള്ള ചില പ്രത്യേകതകൾ ആരുടേയും ശ്രദ്ധയെ ആകൎഷിക്കുന്നതാണ്. ഇവിടെ പരീക്ഷയില്ല; പരാജയമില്ല. മാൎക്കില്ല; സ്ഥാനമില്ല. ഇതുകൊണ്ടൊന്നും വിദ്യാൎത്ഥികൾക്ക് യാതൊരു ന്യൂനതയുമില്ലതാനും. ഇവിടെയുള്ള പല വിദ്യാൎത്ഥികളും വിദ്യാഭ്യാസാനന്തരം സർവ്വകലാശാലകളിൽ നിന്നു സ്തുത്യൎഹമായ പല പ്രശംസകൾക്കും പാത്രീഭൂതരായിട്ടുണ്ട്. ഇവരുടെ ബുദ്ധിശക്തി, വിശാലമനസ്ഥിതി, സ്വതന്ത്രാഭിപ്രായരൂപീകരണം, വിചാരസ്വാതന്ത്ര്യം ഇവയൊക്കെ പല വിദ്യാഭ്യാസപ്രവൎത്തകന്മാരെയും അത്ഭുതപരതന്ത്രരാക്കിയിട്ടുണ്ട്.

പ്രാഥമികവിദ്യാഭ്യാസത്തെ പററി മിസിസ് ജോൺസനുള്ള അഭിപ്രായങ്ങൾ ഒരു പ്രത്യേകരീതിയിലുള്ളവയാണ്.

"ശൈശവകാലത്തു് പരാജയം എന്നാൽ എന്തെന്നുപോലും കുട്ടികൾക്കറിയുവാൻ ഇടകൊടുക്കരുതു്. ഒരേ സ്ഥാപനത്തിൽ ഒരേ ക്ലാസിൽ പഠിക്കുന്ന ഒരു കുട്ടി തോല്ക്കുകയും മററൊരു കുട്ടി ജയിക്കുകയും ചെയ്യുന്നതു് ശിശുഹൃദയത്തിനു വലുതായ ഒരിടിവാണ്. അപ്രകാരമുണ്ടായേക്കാവുന്ന ആശാഭംഗം കുട്ടിയുടെ വളൎച്ചയേയും ബുദ്ധിവികാസത്തേയും സാരമായി സ്പർശിക്കും. മാൎക്കിനു വേണ്ടിയും, സ്ഥാനത്തിനു വേണ്ടിയും, പ്രൊമോഷനു വേണ്ടിയും, അദ്ധ്യാപകപ്രീതിക്കു വേണ്ടിയും മററും ശ്രമിക്കുവാൻ കുട്ടികളെ ആദ്യംമുതൽ പരിശീലിപ്പിക്കുന്നതു് യഥാൎത്ഥസാന്മാൎഗ്ഗികവളൎച്ചക്കും സമത്വത്തിനും വിഘാതമായി തീരുന്നേക്കും. പലപ്പോഴും അവ അനാവശ്യകലഹങ്ങൾക്കും, ഇടുങ്ങിയിരുണ്ട മനഃസ്ഥിതിക്കും വഴി കാട്ടിയേക്കും. ഇത്തരത്തിൽ പുകയടഞ്ഞ ഒരു സംവരണസ്ഥിതിയിൽ നിന്നു മാററി ബാലഹൃദയത്തിനു കൂടുതൽ ഓജസ്സും പ്രോത്സാഹനവും നൽകി, ശരിയായ പൗരബോധം ബീജാവാപം ചെയ്യേണ്ടതു് ഭാവിസമുദായോൽക്കൎഷേച്ഛുവായ ഏതൊരുവന്റേയും കൎത്തവ്യമാകുന്നു."

ഇത്തരം ആദൎശങ്ങൾ ലാക്കാക്കിക്കൊണ്ടു തന്നെയാണ് ഫയർഹോപ്പിലെ വിദ്യാലയം സ്ഥാപിക്കപ്പെട്ടിട്ടുള്ളതു്. അവിടത്തെ അദ്ധ്യയനരീതി ഇവയ്ക്കനുകൂലമായ മാൎഗ്ഗത്തിൽ കൂടിയാണ്. ആദ്യം മിസിസ് ജോൺസൺ സ്വന്തകുട്ടികൾക്കു വേണ്ടി മാത്രം തുടങ്ങിയ ഈ വിദ്യാലയം കാല

ക്രമേണ പരിപുഷ്ടമായിത്തീൎന്നു. സമീപവാസികൾ അവരുടെ കുട്ടികളെ ഈ വിദ്യാലയത്തിലേക്കയച്ചുതുടങ്ങി. ചിലവുവകക്കായി ഓരോരുത്തരും മാസംതോറും 25 ഡോളർ വീതം കൊടുത്തുവന്നു. ഇതിൽ 15 ഡോളറോളം സ്കൂൾകെട്ടിടത്തിന്റെ വാടകവകയായും, ബാക്കി 10 ഡോളർ അദ്ധ്യാപികമാരുടെ ശമ്പളം മുതലായ ചിലവുകൾക്കായും വിനിയോഗിച്ചുപോന്നു. ആദ്യകാലങ്ങളിൽ വെളിയിൽ നിന്നു വിദ്യാൎത്ഥികളെ ചേൎക്കുന്നതിനുവേണ്ടി സ്വന്തകീശയിൽ നിന്നുപോലും ഈ മഹതി ഒട്ടുവളരെ തുക ചിലവാക്കാൻ സന്നദ്ധയായിരുന്നു എന്നതിൽ നിന്നും വിദ്യാലയത്തിന്റെ വിജയത്തിനായി അവൎക്കുണ്ടായിരുന്ന അതിയായ ജാഗ്രതയും സ്ഥിരോത്സാഹവും സ്പഷ്ടമാകുന്നുണ്ട്.

പുസ്തകങ്ങൾ പഠിക്കുന്നതിനു മുമ്പായിത്തന്നെ അവിടത്തെ വിദ്യാൎത്ഥികൾ പ്രതിദിനജീവിതപരിപാടിയിൽ നിന്നും കണ്ടും കേട്ടും മനസ്സിലാക്കാവുന്നവയെല്ലാം പഠിച്ചു തീരും. പുസ്തകങ്ങൾ കുറെ പ്രായമായതിന്റെ ശേഷമെ അവൎക്കു കൊടുക്കുകയുള്ളു. പാടിയും, പാടുന്നതു കേട്ടും, അദ്ധ്യാപികമാർ പാടുന്നതു സൂക്ഷിച്ചും അവർ സംഗീതം അഭ്യസിക്കുന്നു. തുറന്ന വെളിപ്രദേശങ്ങളിൽ സഞ്ചരിച്ച് ചെടികൾ വൃക്ഷങ്ങൾ മുതലായവ കണ്ടും, അവയുടെ വളൎച്ച പരിശോധിച്ചും, അവയെപ്പററി അദ്ധ്യാപികമാരോടു സംഭാഷണം ചെയ്തും അവർ പ്രകൃതിപഠനം നടത്തുന്നു. "റോബിൻ ഹുഡ്" (—തച്ചോള്ളിക്കഥകൾ എന്നിവ പോലുള്ള ഐതിഹ്യകഥകളും പാട്ടുകളും—) മുതലായവരുടെ രസകരമായ ജീവിതകഥകളും കഥനങ്ങളും കേട്ടും പറഞ്ഞും പാടിയും അവർ പ്രാഥമികചരിത്രാഭ്യസനം ചെയ്യുന്നു. മഞ്ചാടിക്കുരു പോലുള്ള സാധനങ്ങൾ കൈകൊണ്ടു എണ്ണിക്കളിച്ചാണ് അവർ കണക്കു പഠിക്കുന്നത്. എഴുത്തോ വായനയോ ഈ കാലങ്ങളിലെങ്ങും അവരെ അഭ്യസിപ്പിക്കയില്ല. ഇടുപ്പാൾ ക്ലാസുമുറികളിൽ മുഷിഞ്ഞിരുന്ന് എഴുതുകയും വായിക്കുകയും ചെയ്യുന്ന സമ്പ്രദായം ബാലപ്രകൃതിക്കൊരിക്കലും യോജിച്ചതല്ലെന്നാണ് മിസിസ് ജോൺസന്റെ ദൃഢമായ വിശ്വാസം. പ്രസരിപ്പുള്ള ശൈശവകാലം യന്ത്രംപോലെ തിരിഞ്ഞു ജോലി ചെയ്യുന്നതിനുള്ള ഒരു ഘട്ടമായി വിചാരിക്കുന്നതിൽ പരമൊരബദ്ധം മറെറാന്നും തന്നെയില്ലെന്ന് അവർ ഉറപ്പായി വിശ്വസിച്ചുപോന്നു.

ഏഴ് വയസ്സു പ്രായമാകുന്നതിനു മുമ്പ് വിദ്യാൎത്ഥികളിൽ ഒരുത്തരേയും വായന പരിശീലിപ്പിച്ചു വന്നില്ല. എന്തുകൊണ്ടെന്നാൽ ഏഴോ എട്ടോ വയസ്സാകുമ്പോൾ അഞ്ചു വയസ്സുള്ള ഒരു കുട്ടിയേക്കാൾ ഇരട്ടി വേഗത്തിൽ അവർ വായന പഠിക്കുന്നു. 5 വയസു മുതൽ 10 വയസു വരെ

അഞ്ചു കൊല്ലം കൊണ്ടു പഠിക്കുന്നതു് 8 വയസു മുതൽ 10 വയസു വരെ ഉള്ള രണ്ടു കൊല്ലംകൊണ്ട് ആയാസം കൂടാതെ സാധിതപ്രായമാകുന്നു. കൂടാതെ, ബാലൻെറ ബുദ്ധിക്കുള്ള വളച്ച് ഇതുകൊണ്ട് ക്രമപ്രവൃദ്ധമായിരിക്കും. ദേഹവും മനസ്സും ഒരുപോലെ അരോഗാവസ്ഥയിലിരിക്കും. ശൈശവത്തിലെ പ്രസരിപ്പും ഉന്മേഷവും എല്ലായ്പ്പോഴും ഉണ്ടായിരിക്കയും ചെയ്യും. അവിടെയുള്ള രീതിയെപ്പററി അവർതന്നെ പറയുന്നതു നോക്കുക:-

"എട്ടു വയസ്സെങ്കിലുമായതിൻെറ ശേഷം മാത്രമെ ഒരു വിദ്യാർത്ഥിയെ ഞങ്ങൾ പുസ്തകം കാണിക്കാറുള്ളു. വിദ്യാലയം സ്ഥാപിച്ചിടയ്ക്കു് ഇന്നു സാധാരണ എല്ലായിടത്തും പതിവുള്ളതു പോലെ തന്നെ, നേരത്തെ പുസ്തകങ്ങളെല്ലാം പഠിപ്പിച്ചു തീർത്തുനോക്കി. 6 വയസ്സുള്ള കുട്ടികളെപ്പോലും എൻെറ ഉററ ശ്രമത്താൽ നാലാംപാഠം വരെ പഠിപ്പിച്ചു തീർത്തു. എന്നാൽ പിന്നീടാണ് ഞാൻ കാണിച്ച മഹാബദ്ധത്തിൻെറ ഗൗരവം മനസ്സിലായതു്. ചെറുപൈതങ്ങളെ യന്ത്രങ്ങൾ പോലിട്ടു കറക്കുന്നതു് അവരുടെ ദേഹത്തിനും ബുദ്ധിക്കും ഒരുപോലെ അപായകരമാകുന്നു."

ഈ വസ്തുത മനസ്സിലാക്കിയതിൽ പിന്നീടാണ് അവർ പുതിയ പദ്ധതി രൂപവല്ക്കരിച്ചതു്.

പരീക്ഷയും പരാജയവുമൊന്നും ഈ സ്ഥാപനത്തിലില്ല. പ്രായമനുസരിച്ചാണ് ക്ലാസുകൾ വിഭജിക്കപ്പെട്ടിട്ടുള്ളതു്. തോൽവി മൂലം ഒരു കുട്ടിക്കും ഇച്ഛാഭംഗമൊ, പഠിത്തത്തിൽ വിരക്തിയോ ഉണ്ടാകാതിരിക്കാൻ ഈ രീതി അത്യധികം ഉപകരിക്കുന്നുണ്ടു. പരീക്ഷ നടത്തി മാർക്കിട്ടു പാസാക്കുന്നതിനു പകരം, ഓരോ കൊല്ലം കഴിഞ്ഞാൽ മുഴുവനോടെ ഓരോ "ഗ്രൂപ്പാ"യിട്ടാണു പ്രൊമോട്ടു ചെയ്യുന്നതു്. ബുദ്ധിശക്തിയിൽ പിന്നോക്കമായിട്ടുള്ളവരുടെ പഠനത്തിൽ അദ്ധ്യാപികമാർ കൂടുതൽ ശ്രദ്ധിക്കുന്നു. അസാമാന്യബുദ്ധിസാമത്ഥ്യം പ്രകടിപ്പിക്കുന്നവരെ സൃഷ്ടിപരമായ ചില്ലറ ജോലികളിലേക്കു നയിക്കുന്നു. ഇരുകൂട്ടർക്കും വർഷാന്തത്തിൽ ക്ലാസുകയററം ഒരുപോലെതന്നെ. തന്മൂലം വിദ്യാഭ്യാസത്തിൽ പോലും ഒരു സന്മാർഗ്ഗികസമത്വം സ്ഥാപിതമാകുന്നു എന്നാണിവർ വാദിക്കുന്നതു്. ഏതായാലും ഇതു പ്രയോഗത്തിൽ കൊണ്ടുവരുന്നതു് അസാദ്ധ്യമല്ല എന്നതു മിസിസ് ജോൺസൻെറ വിദ്യാലയം തന്നെ പ്രഖ്യാപനം ചെയ്യുന്നു.

ജ്ഞാനസമ്പാദനത്തിൽ സ്വാതന്ത്ര്യം, അസമത്വം, അസൂയ ഇത്യാ

മി ഭറ്റ്ഗ്ഗുണങ്ങളെ പോഷിപ്പിക്കുന്ന വിദ്യാഭ്യാസരീതികളെല്ലാം പാടെ ഉച്ചാടനം ചെയ്യണമെന്നാണ് ഇവരുടെ അഭിപ്രായം. "നിങ്ങളുടെ ജ്ഞാനസമ്പാദനമാർഗ്ഗം തന്നെ ദൂഷിച്ചതെങ്കിൽ നിങ്ങളുടെ ജ്ഞാനത്തെ ആർ വിലവയ്ക്കുന്നു?" എന്നാണിവരുടെ ചോദ്യം.

ആൺകുട്ടികൾക്കും പെൺകുട്ടികൾക്കും ഒരുപോലെ ഈ വിദ്യാലയത്തിൽ പ്രവേശനമനുവദിച്ചിട്ടുണ്ട്. ജീവിതത്തിൽ സ്ത്രീപുരുഷന്മാർ ഒത്തൊരുമിച്ചു പ്രവർത്തിക്കേണ്ടവരാകയാൽ ബാല്യം മുതല്ക്കേ അത്തരമൊരു മനോഭാവം അവരിൽ സംജാതമാകേണ്ടതു് അത്യാവശ്യമെന്നു തന്നെ ഇവരും വാദിക്കുന്നു.

മിസിസ് ജോൺസൺെറ മുൻവിവരിച്ച പദ്ധതി വിദ്യാഭ്യാസപരിഷ്കരണശ്രമങ്ങളിൽ ഒരു പുതിയ അനുബന്ധമാണ്. ഇതു പൂർണ്ണമായ ഒരു മാതൃകയെന്നു ഞാൻ അഭിപ്രായപ്പെടുന്നില്ല. ഏതായാലും ഇതിലെ ചില തത്വങ്ങൾ അറിഞ്ഞിരിക്കുക പലതുകൊണ്ടും പ്രയോജനകരമെന്നു തോന്നുന്നു.



# വിദ്യാഭ്യാസഡിപ്പാർട്ടുമെൻറ്. *

(പി. ആർ. നീലകണ്ഠൻനായർ)

രണ്ടു പന്തീരാണ്ടുകളിൽ പരം സമകാലം കൊണ്ടു വേർപെട്ടിരുന്ന ഗുരുശിഷ്യബന്ധം ദർശനമാത്രത്താലെങ്കിലും നവീകരിപ്പാൻ സംഗതിവന്ന ആ ശുഭമുഹൂർത്തത്തെ ജീവിതസ്മരണകളിൽ അവശേഷവും അപ്രധാനമായി ഗണിപ്പാൻ സംഗതി വന്നില്ല. അദ്ധ്യാപനപരിശീലനത്തിനു തിരുവനന്തപുരത്തെ താമസകാലത്തു് ഉപദേശം കൊണ്ടും ഉത്തമദൃഷ്ടാന്തം കൊണ്ടും അദ്ധ്യേതൃക്കളുടെ ഭക്തിബഹുമാനങ്ങൾക്കു പാത്രമായ ഒരു ഗുരുവര്യൻ 'ഭക്തിവിലാസത്തെ' അധിവസിക്കുന്നുണ്ട്. തിരുവിതാംകൂറിൻെറ ഏതു

* നോർമൽസ്കൂൾ ഹെഡ്മാസ്റ്ററായിരുന്ന മി: വെങ്കിടേശ്വരയ്യരുമായുള്ള ഒരു അഭിമുഖസംഭാഷണത്തിൽ അദ്ദേഹം നിർദ്ദേശിച്ച ചില കാര്യങ്ങളാണു ഈ ലേഖനത്തിൽ അടങ്ങിയിരിക്കുന്നതു്.

കോന്നിലും (അവിടെ പാഠശാലയുണ്ടെങ്കിൽ) ഒരു അദ്ധ്യാപകനെങ്കിലും ഈ ദേഹത്തെ മനസാ ആരാധിക്കുന്നുണ്ടാകാം. ട്രെയിനിംഗ്കാളേജു സ്ഥാപിക്കുന്നതുവരെ ഒരു നോർമൽസ്കൂൾ എന്ന പേരിനെ സാഫല്യമായി ഭരിച്ചിരുന്ന ഒരാൾ ഇദ്ദേഹം തന്നെയായിരുന്നു. അതു് മി: വെങ്കിടേശ്വരയ്യർ ബി. എ., എൽ. ടി. അവർകൾ എന്നു് ആവർത്തിക്കുന്നതു പക്ഷെ പുനരുക്തികമായേക്കാം.

ഈയിടെ അദ്ദേഹത്തെ കണ്ടു സന്ദർശിക്കുന്നതിനുള്ള ഭാഗ്യം ഈ ലേഖകനുണ്ടായി. അല്പനേരത്തെ കുശലാന്വേഷണത്തിനു ശേഷം ചിരാഭ്യാസിയായ വിദ്യാഭ്യാസപ്രസംഗത്തിൽ സംഭാഷണം അവതരിച്ചു. അതിന്റെ രീതിവിശേഷംകൊണ്ടു് എന്റെ വയസ്സിൽ ഒരു ശതകം കുറഞ്ഞു എന്നു് എനിക്കു തോന്നിപ്പോയി. 'ഗുരുനാഥൻ' മാസികയ്ക്കു് ഒരു ലേഖനാർത്ഥിയായ എനിക്കു് അങ്ങിനെ ഒന്നു എഴുതുവാൻ ഉള്ള നിർദ്ദേശങ്ങളും അനുജ്ഞയും അവിടന്നു നൽകി. അതിനെ യഥാശക്തം താഴെ ചേർക്കുന്നു.

ജീവിതത്തിന്റെ സകല വകുപ്പിലും അഭൂതപൂർവമായ ഒരു പ്രകമ്പനം ഈ കാലത്തുണ്ടു്. അതിൽനിന്നും അശേഷവും ഒഴിവായിട്ടല്ല വിദ്യാഭ്യാസത്തിന്റെ നില. പരിഷ്കൃതരീതിയെന്നു അഭിമാനിക്കുന്ന ഒരു രീതിയെ ഇവിടെ നടപ്പിൽ വരുത്തണമെന്നു് ഇച്ഛിക്കുമ്പോൾ ആ രീതിയെ മാറി മറെറാന്നു വരുത്തുവാൻ അതിന്റെ ഉത്ഭവസ്ഥാനത്തു് മുറവിളികൂട്ടുന്നു. സുസമ്മതമായ ഒരു രീതിയും എങ്ങും കാണ്മാനുമില്ല. എങ്കിലും ഇന്നത്തെ നമ്മുടെ വിദ്യാഭ്യാസനിലയെ ഒന്നു ഇളക്കി പ്രതിഷ്ഠിക്കേണ്ടതു് അനുപേക്ഷണീയമായിത്തീർന്നിട്ടുണ്ടു്.

വിദ്യാഭ്യാസവിഷയത്തിൽ വരുന്ന ചിലവു് ദുർവഹമാകുന്നു എന്നു് ഒരു രാജ്യവും പറയരുതാത്തതാണു്. അങ്ങിനെ വരുന്നതു വിദ്യാഭ്യാസത്തിന്റെ ന്യൂനതകൊണ്ടു മാത്രമാണു്. ഗ്രാന്റുപള്ളിക്കൂടങ്ങളുടെ വർദ്ധനവു കൊണ്ടു് ഗവണ്മെന്റിന്റെ ഭാരം കുറയ്ക്കാമെന്നു നിശ്ചയിച്ചതാണു് ഇവിടെ വന്നുചേർന്ന ഭീമാപരാധം. വിദ്യാഭ്യാസത്തിന്റെ ഉദ്ദേശം തന്നെ ഉദ്യോഗലബ്ധിയെന്നു ധരിച്ചപ്പോൾ അതിനുള്ള മഹത്വം നശിച്ചു. പോരെങ്കിൽ ഗ്രാന്റുപള്ളിക്കൂടങ്ങൾ മൂലം അദ്ധ്യാപകന്മാരുടെ അഭിമാനം വിൽക്കേണ്ടതായും വന്നു. അഭിമാനശൂന്യമായ അദ്ധ്യയനം അടിമത്വമനോഭാവം സൃഷ്ടിക്കുന്നതിൽ ആശ്ചര്യവുമില്ല.

ഗവണ്മെന്റിന്റെ നിയന്ത്രണത്തിൽ നാട്ടുകാർ കാൺസ്റ്റിറ്റ്യൂഷനൽ ആയി നടത്തിയാൽ മാത്രമെ ഇതിനു പരിഹാരം ഉണ്ടാകയുള്ളൂ.

## നിർദ്ദേശങ്ങൾ.

—:o:—

നിയമനിർമ്മാണംകൊണ്ടു സാധൂകരിച്ച ഒരു പദ്ധതി ആദ്യമായി ഉണ്ടായിരിക്കേണ്ടതാണ്.

താലൂക്കിനേയൊ, ജനസംഖ്യയെയൊ, പാഠശാലകളുടെ എണ്ണത്തേയൊ അടിസ്ഥാനമാക്കി പല ബോർഡുകളായി സംസ്ഥാനത്തെ തിരിക്കണം. ബോർഡുഭരണത്തിന് ആദ്യം ഗവർമ്മെൻറു തന്നെ നോമിനേററുചെയ്ത അംഗങ്ങൾ ആയിരിക്കേണ്ടതും എന്നാൽ കൊല്ലംതോറും ആ ബോർഡിൽനിന്നു ജനങ്ങൾ തിരഞ്ഞെടുക്കുന്ന രണ്ടു മെംബർമാരെ വീതം ചേർത്ത് ഏതാനും കാലംകൊണ്ട് ബോർഡ് അംഗങ്ങൾ ജനപ്രതിനിധികൾ തന്നെ ആയിരിക്കേണ്ടതും ആണ്.

ഇരുപത്തഞ്ചു വയസ്സു കഴിഞ്ഞ എല്ലാ സ്ത്രീപുരുഷന്മാക്കും വോട്ടവകാശം ഉണ്ടായിരിക്കുന്നതാണ്.

ഈ ബോർഡിൻെറ പൂർണ്ണാധികാരത്തിൽ അല്ലാതെ ഒരു സ്കൂൾ പോലും നാട്ടിൽ ഉണ്ടായിരിക്കരുത്. ഇന്ന് ഗ്രാൻറുസ്കൂൾ നടത്തുന്ന കെട്ടിടങ്ങളും സ്ഥലങ്ങളും ഗവർമ്മെൻറിൽ നിന്നു വിലകൊടുത്തു വാങ്ങി ബോർഡിനെ ഏല്പിക്കേണ്ടതാണ്. ഒരു എഞ്ചിനീയർ, റവന്യു ഉദ്യോഗസ്ഥൻ, ഉടമസ്ഥൻ നിയമിക്കുന്ന ഒരു മദ്ധ്യസ്ഥൻ ഇവർ കെട്ടിടത്തിനും പുരയിടത്തിനും വില നിശ്ചയിക്കണം. കെട്ടിടത്തിനൊ സ്ഥലത്തിനൊ ഗ്രാൻറു കൊടുത്തിട്ടുണ്ടെങ്കിൽ അതു നിർണ്ണയിക്കുന്ന വിലയുടെ തോതനുസരിച്ചു കുറവുചെയ്യാം. ഇങ്ങിനെ വരുന്നതു് ഏതാനും കൊല്ലങ്ങൾ കൊണ്ടു മാത്രം കൊടുത്തു തീക്കേണ്ടതാണ്.

അദ്ധ്യാപകന്മാർ ബോർഡിൻെറ കീഴിലാണ്. അവരുടെ ശമ്പളത്തിൻെറ മിനിമം, ഇൻക്രിമെൻറ് എന്നിവ ഗവർമ്മെൻറിൽ നിന്നു നിശ്ചയിക്കണം. അദ്ധ്യാപകന്മാക്കു ശമ്പളം തുടങ്ങിയ ചിലവുകൾക്കു ഫീസ്, സംഭാവന, വിദ്യാഭ്യാസനികുതി, സഹായധനം എന്നിങ്ങനെ നാലിനങ്ങളിൽ വരവുണ്ടായിരിക്കണം.

ഫീസും നികുതിയും വ്യവസ്ഥിതമായിരിക്കേണ്ടതാണ്. സംഭാവന ഓരോ ബോർഡിൻെറ സാമത്ഥ്യത്തെയും അതിലുൾപ്പെട്ട ജനങ്ങളുടെ വിദ്യാഭ്യാസാഭിരുചിയേയും ആശ്രയിച്ചിരിക്കുന്നതാണ്.

ഗവർമ്മെൻറിൽ നിന്നും വിദ്യാഭ്യാസത്തിനു നൽകുന്ന ധനത്തെയാണു സാഹായികമെന്നു പറഞ്ഞതു്. ഓരോ ബോർഡിൻേറയും വരവു

ചിലവു അതിസൂക്ഷ്മമായി പരിശോധിച്ച് ആഡിററു ചെയ്യാൻ വിദഗ്ധന്മാരെ ഗവണ്മെൻറിൽനിന്നും നിയമിക്കേണ്ടതാണ്. അപ്പോൾ മൂന്നു തരം കണക്കു കാണുമെന്നു വ്യക്തമാണല്ലൊ. (1) ആദായംകൊണ്ടു ചിലവിനു മതിയാകാത്തതു്. (2) വരവും ചിലവും സമം. (3) ചിലവിനേക്കാൾ വരവ് അധികം.

(1) ആദായംകൊണ്ടു ചിലവിനു മതിയാകാത്തതു്. ഇതിനു പല കാരണങ്ങൾ ഉണ്ടായേക്കാം. ജനങ്ങളുടെ ധനസ്ഥിതിയുടെ കുറവ്, സന്മനസ്സിൻെറ കുറവ് എന്നു തുടങ്ങി പലതും അന്തർഭവിച്ചേക്കാം. എന്നാൽ അവിടേയ്ക്കു എന്തു പോരാതെ വരുന്നുവോ ആ സംഖ്യ സഹായധനം കൊടുക്കണം.

(2) വരവും ചിലവും സമം. ഒരു ഫണ്ടു സ്വരൂപിക്കുന്നതിന് അവിടെയുണ്ടാകുന്ന വരവോളം ഒരു സംഖ്യ സഹായധനം അനുവദിച്ച് ഗവണ്മെൻറിൽ നിക്ഷേപിച്ചിരിക്കണം.

(3) വരവു അധികരിച്ചിരിക്കുമ്പോൾ ചിലവിനോടു തുല്യമായ ഒരു തുക അങ്ങിനെ ഡിപ്പാസിററു ചെയ്യണം.

വിദ്യാഭ്യാസനികുതി ചുമത്തേണ്ടതു് വോട്ടിനവകാശമുള്ള സ്ത്രീപുരുഷന്മാർക്കായിരിക്കണം

വിദ്യാഭ്യാസവിദഗ്ധന്മാരെച്ചേർത്തു് ഒരു ബുക്കുകമ്മിററി രൂപീകരിക്കണം. അവർ വിദ്യാഭ്യാസത്തിനു വേണ്ട നിർദ്ദേശങ്ങൾ കൊടുക്കുന്നതിനും പുസ്തകങ്ങൾ നിർണ്ണയിക്കുന്നതിനും അധികാരികളായിരിക്കും. ഓരോ വിഷയത്തിനും ഉചിതങ്ങളായ ഗ്രന്ഥങ്ങളെ നിർദ്ദേശിച്ചതിനു ശേഷം ബോർഡും അദ്ധ്യാപകന്മാരും ചേർന്നു് ഓരോ കൊല്ലത്തേക്കും ഉള്ള പുസ്തകം തിരഞ്ഞെടുക്കേണ്ടതാണ്.

അദ്ധ്യയനത്തിൻെറ പരിപൂർണ്ണഫലം സിദ്ധിക്കുന്നുണ്ടോ എന്നു പരിശോധിപ്പാൻ വിദ്യാഭ്യാസവിദഗ്ധന്മാരെ ഗവണ്മെൻറിൽ നിന്നു നിയമിക്കണം. അവർ അദ്ധ്യാപകന്മാർക്ക് ആവശ്യമുള്ള നിർദ്ദേശം കൊടുക്കുകയും പരിശോധിക്കുകയും ചെയ്യണം. വല്ലവരെക്കുറിച്ചും അഭിപ്രായഭേദമുണ്ടെങ്കിൽ വിവരത്തിനു ബോർഡിന്നറിവു കൊടുക്കേണ്ടതാണ്. ബോർഡ് അദ്ധ്യാപകനോടു ചെയ്യുന്ന എല്ലാവിധ വ്യവസ്ഥകൾക്കും വിദ്യാഭ്യാസമേലദ്ധ്യക്ഷൻ (വിദ്യാഭ്യാസമന്ത്രി) ഇടപെടാവുന്നതാണ്.

പാഠശാലകളെ പ്രൈമറി, മിഡിൽ, സെക്കൻഡറി എന്നിങ്ങനെ മാത്രം തിരിച്ചാൽ മതി. ആൺകുട്ടികളുടേയും പെൺകുട്ടികളുടേയും വിദ്യാഭ്യാസരീതി ഒന്നായിരിക്കുന്നിടത്തോളം കാലം രണ്ടു വകുപ്പ് ആവശ്യമ

ള്ളതല്ല. സിലബസ്സിൽ ആൺകുട്ടികൾക്കും പെണ്ണുങ്ങൾക്കും വ്യത്യാസം വരുത്തുന്നെങ്കിൽ മാത്രമേ ഇങ്ങിനെ ഒരു വിഭജനം ആവശ്യമുള്ളൂ.

അദ്ധ്യയനവിഷയങ്ങളെക്കുറിച്ചു ചിന്തിക്കുന്നതു് അതിഗഹനമായ ഒരു വിഷയമാണു്. അതു് ഇനി ഒരിക്കൽ ആകാമെന്നു വിചാരിക്കുന്നു.



# ഒരു ശിശുവിൻെറ വളച്ച്.

(എൻ. ശിവശങ്കരപ്പിള്ള ബി. എ., എൽ. ടി.)

## വളച്ചയെപ്പററിയുള്ള അദ്ധ്യാപകധർമ്മം.

ഒരു ശിശുവിൻെറ വളർച്ചയെക്കുറിച്ചു് ഒരു അദ്ധ്യാപകൻ മനസ്സിലാക്കുന്നതും അവൻെറ മാതാപിതാക്കന്മാർ മനസ്സിലാക്കുന്നതും ഭിന്നമായിട്ടാകുന്നു. ഒരു വൃക്ഷത്തെപ്പോലെ ശാഖകളും ഉപശാഖകളും സമ്പാദിക്കുന്നതു് ആ വൃക്ഷത്തിൻെറ വളർച്ചയാകുന്നു. എന്നാൽ കുട്ടികളുടെ കൈകാലുകളുടെ നീളവും ശരീരത്തിൻെറ തൂക്കവും അദ്ധ്യാപകദൃഷ്ട്യാ വളച്ചയായി പരിഗണിക്കാവുന്നതല്ല. അദ്ധ്യാപകൻ വളച്ചയായി എണ്ണേണ്ടവയെ കുറിച്ചാണു് ഇവിടെ ചിന്തിക്കുവാൻ പോകുന്നതു്.

1. ശിശുക്കൾ പ്രസരിപ്പു കൂടിയവരാണു്. സദാ പ്രവത്തിച്ചു കൊണ്ടിരിക്കുന്നതാണു് അവരുടെ സ്വഭാവം. അവരുടെ പ്രവൃത്തികൾ ശ്രദ്ധയുടെ ഫലമാണെന്നു കാണുന്ന പക്ഷം ശ്രദ്ധയുടെ ആധാരമായ മനോവ്യാപാരത്തെ കുറിച്ചു ചിന്തിക്കാൻ നമുക്കു് ഒരാവശ്യം നേരിടുന്നു. ഒരു ശിശുവിൻെറ പ്രവൃത്തികളെ പരിശോധിക്കുക. ഒരു കായ്യത്തിൽ അവൻെറ മനസ്സു് വളരെനേരം പ്രവത്തിച്ചുകൊണ്ടിരിക്കുന്നില്ല. പെട്ടെന്നു് ഒരു വികാരം അഥവാ ഉദ്വേഗം കൊണ്ടു് ഒന്നു പ്രവത്തിച്ചുതുടങ്ങും. അല്പംകൂടി കഴിയുമ്പോൾ അതിൽനിന്നു വിരമിച്ചു് വേറൊരു സംഗതിയിൽ അവൻ വ്യാപൃതനായിപ്പോകും. ആദ്യത്തെ പ്രവൃത്തി പൂത്തിയാക്കുകപോലും ചെയ്തിരിക്കയില്ല. ഇങ്ങനെ ശിശുസ്വഭാവത്തിൽ കാണുന്ന വാനരത്വത്തിനു ഹേതുവായി മനശ്ശാസ്ത്രം ആരോപിക്കുന്നതു് രസം എന്ന മനോബന്ധത്തിൻെറ കാലദൈർഘ്യമാകുന്നു. ശിശുവായിരിക്കുമ്പോൾ ഒരു ഒററ സംഗതിയിൽ തന്നെ അവൻെറ രസം അധികനേരം പതിഞ്ഞുനില്ക്കു

ന്നില്ല. പ്രായം ചെല്ലുന്തോറും ഒരു സംഗതിയിൽ രസം നില്ക്കുന്ന സമയം അല്ലെങ്കിൽ രസപ്രതിഷ്ഠ അല്പാല്പം കൂടിക്കൂടി വരും. ഇങ്ങിനെ രസപ്രതിഷ്ഠ ഓരോ സംഗതിയിലും വർദ്ധിച്ചു വയസ്സിന്റെ വർദ്ധനയോടുകൂടി വളരെ കൂടുതലായി കാണുന്നു. ഏതെങ്കിലും ഒരു ലക്ഷ്യത്തെ ഉന്നമാക്കിത്തന്നെയാണ് ശിശുവും വൃദ്ധനും ശ്രദ്ധിക്കുന്നതും പ്രവർത്തിക്കുന്നതും. ലക്ഷ്യം സിദ്ധമാകുന്നതുവരെ അതിൽ പ്രവർത്തിക്കുവാൻ തന്റെ രസം വൃദ്ധനെ ഉന്നിക്കൊണ്ടു പോകുകയും അതുവരെ സ്ഥായിയായി നില്ക്കുകയും ചെയ്യും. ശിശുവിന്റെ വാനരബുദ്ധിത്വംകൊണ്ട് കാര്യസാദ്ധ്യം വരെ രസം അവനു സഹായം ചെയ്യുകയില്ല. അതുകൊണ്ടു വളർച്ചയെ നിശ്ചയിക്കുന്നതിന് രസകാലദൈർഘ്യം ഒരുപാധിയായി കല്പിക്കാമല്ലോ.

2. ഒരു പ്രവൃത്തി ചെയ്യുന്നതിന് ഒരു ശിശു മുൻകൂട്ടി ആലോചന ചെയ്യാറില്ല. അതിനുള്ള മാർഗ്ഗങ്ങളെക്കുറിച്ചും അവർ വിശേഷിച്ചൊന്നും ചിന്തിക്കയില്ല. പ്രായം ചെന്നവന്റെ പ്രവൃത്തികളെ പരിശോധിക്കുക. അയാൾക്ക് ഒരുദ്ദേശ്യം വ്യക്തമായിട്ടുണ്ടായിരിക്കും. അതു സാധിക്കുന്നതിനുള്ള വഴികളെക്കുറിച്ചു ഗാഢമായി ആലോചന ചെയ്യും. പിന്നീട് അനുസ്യൂതമായി പ്രവൃത്തിയും തുടങ്ങും. ഇക്കാലങ്ങളിലത്രയും അയാളുടെ ശ്രദ്ധയും രസവും നീണ്ടുനില്ക്കുകയും ചെയ്യും. ഈ അംശവും വളർച്ചയെ കുറിക്കുന്നതാണല്ലോ.

3. ശിശുക്കളുടെ ഉള്ളിൽ കടന്നുകൂടുന്ന എല്ലാ സംഗതികളും ഉടൻ പ്രവൃത്തിരൂപത്തിൽ പരിണമിക്കുന്നു. അവരുടെ പ്രസരിപ്പാണ് അതിനു കാരണം. പ്രായം ചെല്ലുന്തോറും ഈ സ്വഭാവവും വ്യത്യാസപ്പെട്ടു വരുന്നു. ഉള്ളിൽ തോന്നുന്ന എല്ലാ സംഗതികളും അനുഷ്ഠേയങ്ങളാകുന്നില്ല. ചിലവയെ ഉപേക്ഷിച്ച് മററുള്ളവയിൽ പ്രവർത്തിച്ചുതുടങ്ങുന്നു. എന്തു സാധനം കിട്ടിയാലും അതിനെ ഒരു ശിശു വായിലിടുന്നു. കളിപ്പാട്ടവും കല്ലും കല്ക്കണ്ടവും അവനു ഭേദമില്ല. എന്നാൽ പ്രായം വർദ്ധിക്കുന്തോറും അവനു ചില അനുഭവങ്ങൾ ഉണ്ടാകയും എല്ലാ സാധനങ്ങളും ഒരുപോലെ വായിലിടാവുന്നതല്ലെന്നു ബോധം വരികയും ചെയ്യുന്നു. ഇങ്ങിനെ അനുഭവങ്ങളുടെ ഫലമായി സിദ്ധിക്കുന്ന അറിവുകൊണ്ടു മനസ്സിലുണ്ടാകുന്ന എല്ലാ ഉദ്ദേശങ്ങളിലും പ്രവർത്തിക്കുന്നതിന് അവൻ മടിക്കുന്നു. ചുരുക്കത്തിൽ വിവേചനാശക്തി കൂടിക്കൂടി വരുന്നു. വളർച്ചയെന്നു പറയുന്നതിൽ വിവേചനാശക്തിയുടെ വളർച്ചകൂടി ഉണ്ടാകണമെന്നു നമുക്കിപ്പോൾ മനസ്സിലായല്ലോ.

വളർച്ചയുടെ ലക്ഷ്യങ്ങൾ.

വളർച്ചയിൽ ഉൾപ്പെട്ടിരിക്കുന്ന മൂന്നു ഘട്ടങ്ങളെയാണ് മുൻപ

ണ്ഡികകളിൽ കാണിച്ചതു്. ഒന്നാമത്തെ ഘട്ടത്തിൽ ശിശുവിന്റെ പ്രവൃത്തികൾ കേവലം ഉദ്വേഗപ്രേരിതങ്ങളാകുന്നു. പ്രവൃത്തിക്കു യാതൊരുന്നവും ഇല്ലാ. സാധിക്കുന്നതുവരെ രസം നീണ്ടുനില്ക്കുന്നതും ഇല്ല. രണ്ടാമത്തെ ഘട്ടത്തിൽ ലക്ഷ്യം നിർദ്ദിഷ്ടമായിട്ടുണ്ടു്. എന്നാൽ അതിനെ നിർവഹിക്കേണ്ട മാർഗ്ഗങ്ങളെക്കുറിച്ചു് മുൻകൂട്ടി ചർച്ച ചെയ്തിട്ടില്ലാത്തതുകൊണ്ടു് പ്രതീക്ഷിച്ചിരുന്ന ഫലം പലപ്പോഴും ലഭിക്കാതെ വന്നുപോകുന്നു. മൂന്നാമത്തെ ഘട്ടത്തിൽ അനുഭവങ്ങളുടെ ഫലമായി ചിലതിനെ ഉപേക്ഷിക്കുവാനും ചിലതിനെ സ്വീകരിച്ചു പ്രവർത്തിക്കാനുമുള്ള വിവേചനാശക്തിയും കുട്ടി അതിന്റെ പ്രായത്തോടുകൂടി വർദ്ധിപ്പിച്ചുകൊണ്ടു പോകുന്നു. രസം പരിണാമംവരെ നീണ്ടുനില്ക്കുകയും ചെയ്യും. പതിനാറു വയസ്സുള്ളപ്പോൾ മേൽക്കാണിച്ച ശക്തികൾ കുട്ടികൾ സമ്പാദിച്ചിരുന്നാലും മുപ്പതോ നാല്പതോ വയസ്സാകുമ്പോൾ ആ വക ശക്തികൾ കുറേക്കൂടി പോഷിച്ചുതന്നെ വരും. ശരീരത്തിന്റെ വളർച്ച ഒരു ഘട്ടത്തിൽ ചെന്നു നിന്നുപോയാലും മേൽകാണിച്ച ശക്തികൾ പ്രായമായി മരണംവരെ വർദ്ധിച്ചുവരികതന്നെ ചെയ്യും. വൃദ്ധന്മാരുടെ ഗുണദോഷങ്ങളെ ചെറുപ്പക്കാർ ആദരിക്കണമെന്നുള്ള തത്വത്തിന്റെ കാരണവും അർത്ഥവും ഇതുകൊണ്ടു വ്യക്തമാകുന്നുണ്ടല്ലോ.

## വിദ്യാഭ്യാസത്തെപ്പറ്റി ഒരു പുതിയ വ്യാഖ്യാനം.

മുമ്പു പ്രസ്താവിച്ച സംഗതികളെ ക്രോഡീകരിച്ചു് അവ ജീവിതനവീകരണത്തിൽ ഏതു വിധം പ്രവർത്തിക്കുന്നു എന്നു നോക്കുവാനും അതുവഴി വിദ്യാഭ്യാസത്തിനു് ഒരു പുതിയ വ്യാഖ്യാനം നൽകാനുമാണു് ഇനിയത്തെ ഉദ്യമം. ഇവിടെ രണ്ടു പുതിയ പദങ്ങളെ വായനക്കാരുടെ ദൃഷ്ടിയിൽ കൊണ്ടുവരേണ്ടതുണ്ടു്. അനുഭവസാകല്യവും അനുഭവനിയന്ത്രണവുമാണു് ഞാൻ ഉപയോഗിക്കുവാൻ ഇച്ഛിക്കുന്ന പദങ്ങൾ. കുട്ടിക്കാലം മുതല്ക്കു സംഭരിച്ചിട്ടുള്ള എല്ലാ അനുഭവങ്ങളും അനുഭവസാകല്യം തന്നെ. എന്നാൽ അനുഭവസാകല്യത്തെ യഥാവശ്യം പ്രയോഗിക്കുവാനുള്ള കെല്പും പ്രവണതയുമാണു് അനുഭവനിയന്ത്രണത്തിൽ ഉൾപ്പെട്ടിരിക്കുന്നതു്. ഒരുദാഹരണംകൊണ്ടു വിശദപ്പെടുത്താം. ഒരു കുട്ടിയുടെ തലമുടി കെട്ടിക്കൊടുക്കുന്നതു് അവന്റെ മാതാവിനു വളരെ സന്തോഷകരമായ പ്രവൃത്തിയാണു്. നിത്യവും കുട്ടിയുടെ തലമുടി ചീകി ശുദ്ധിയാക്കി മനോഹരമായി കെട്ടിവച്ചു് അവനെ മാതാവു പള്ളിക്കൂടത്തിലേക്കയക്കുന്നു. മാതാവിന്റെ സഹായംകൊണ്ടു് ഈ ജോലി കുട്ടി ചെയ്യുകയോ ചെയ്യുവാൻ ശ്രമിക്കുകയോ ചെയ്തിട്ടില്ല. വല്ല കാലത്തും മാതാവിനു് ഈ കാര്യത്തിൽ അസൗകര്യം വരുമ്പോൾ ആ കുട്ടി തലമുടി ശരിപ്പെടുത്തുന്നതിനു് തന്നത്താൻ ഉദ്യമിക്കുന്നു.

കുറെ അനുഭവംകൊണ്ട് ചീപ്പ് ഉപയോഗിക്കുക, എണ്ണ തേക്കുക, ചീകി ഭംഗിയാക്കുക, വൃത്തികേടു നീക്കുക മുതലായ എല്ലാ സംഗതികളിലും പാടവം സമ്പാദിക്കുന്നു. ആദ്യമാദ്യം അത്ര തൃപ്തികരമായിട്ടല്ലെങ്കിലും കുറെ പരിചയംകൊണ്ട് അവൻ അതു ശരിയായി സാധിക്കുന്നു. ഇതിലുള്ള ജയാപജയങ്ങളെല്ലാം അവൻെറ അനുഭവസാകല്യമാകുന്നു. അങ്ങിനെ ലഭിച്ച ജ്ഞാനം യഥാസ്ഥാനത്തു പ്രയോഗിക്കുന്നതിനുള്ള ശക്തി, യഥാവശ്യം പ്രയോഗിക്കുന്നതിനുള്ള സന്നദ്ധത ഇവ രണ്ടും അവനുണ്ടായാൽ അനുഭവനിയന്ത്രണവും അവൻ സമ്പാദിച്ചതായി വിചാരിക്കാം. ഈ ഒരു സംഗതിയെ സംബന്ധിച്ചിടത്തോളമെങ്കിലും അവന് ഒരു സ്വാതന്ത്ര്യം ലഭിച്ചു. ഇങ്ങനെ മാതാവിൻെറ ആശ്രയത്തിൽനിന്നും സ്വാതന്ത്ര്യം ലഭിക്കുന്നതു മാതാവിന് സന്തോഷപ്രദമാണെങ്കിലും, കുട്ടിയുടെ മനസ്സിൽ അഹങ്കാരം സംഭവിപ്പിക്കുമോ എന്നുള്ള കുണ്ഠിതവും ജനിച്ചേക്കാം. എങ്കിലും കുട്ടിയുടെ ജീവിതത്തിൽ ഒരു നവീകരണം ഈ ചെറിയ കാര്യത്തെ സംബന്ധിച്ചിടത്തോളമെങ്കിലും സിദ്ധമാകുന്നു. ഇങ്ങിനെ അനുഭവസാകല്യവും അനുഭവനിയന്ത്രണവും എല്ലാ കാര്യങ്ങളിലും പ്രാപിക്കുമ്പോൾ കുട്ടിയുടെ ജീവിതം ഒരു പുതിയ പദ്ധതിയിൽ പ്രവേശിച്ചുപോകുന്നു. ഇങ്ങിനെ ജീവിതനവീകരണം വരുത്തുന്നതിനെയാകുന്നു വിദ്യാഭ്യാസമെന്നു പറയുന്നത്. മേൽകാണിച്ച അനുഭവനിയന്ത്രണം സിദ്ധിച്ചില്ലെങ്കിൽ ജീവിതനവീകരണമോ വളർച്ചയൊ വിദ്യാഭ്യാസമൊ സിദ്ധിച്ചതായി വിചാരിക്കുവാൻ കാരണമില്ല.

നല്ല വൈദ്യൻ, മരുന്നുകൾ കൈവശമുണ്ട്, രോഗിയെ ചികിത്സിക്കുമ്പോൾ ഭാരതയുദ്ധത്തിൽ കർണ്ണനു പററിയപോലെ തത്സമയത്തു ശരിയായ മരുന്നു തോന്നിയില്ല. രോഗി മരിച്ചു എന്നു കേട്ട മാത്രയിൽ മരുന്നു മനസ്സിൽ തോന്നുകയും ചെയ്തു. എന്തു ഫലം? എതിർവക്കീലിൻെറ വാദങ്ങൾക്കു ശരിയായ പ്രത്യുത്തരം വിധിയെഴുതുംമുമ്പു തോന്നാത്ത ഒരു വക്കീലിൻെറ പശ്ചാത്താപം കൊണ്ടെന്തു ഫലം? ഈ സംഗതികളിൽ ഇവരുടെ ജ്ഞാനത്തിനു ശരിയായ നിയന്ത്രണമില്ലായിരുന്നു എന്നു വേണം ഊഹിക്കാൻ.



# നിരാഹാരവ്രതം.

(ആർ. ഈശ്വരപിള്ള ബി. എ.)

ഭാരതഖണ്ഡം ഒരു കാലത്ത് തപോധനന്മാരുടെ സങ്കേതമായിരുന്നു. അവർ അവരുടെ തപഃശക്തികൊണ്ടു പലതും സാധിച്ചതായും നമുക്ക് പുരാണങ്ങളൽനിന്നും മററും അറിയാവുന്നതാണ്. എന്നാൽ ഇടക്കാലത്ത് ഈ വിഷയത്തിൽ ഒരു അധഃപതനം സംഭവിക്കുന്നതിനിടയായി. അർജ്ജുനൻ തപസ്സുകൊണ്ട് പാശുപതാസ്ത്രം സമ്പാദിച്ചു. ധ്രുവൻ തീക്ഷ്ണതപസ്സുകൊണ്ടുതന്നെ വിനിവൃത്തിഹീനമായ സപ്തോത്തരപദം സമ്പാദിച്ചു. പാവ്വതിദേവിക്ക് തൻെറ ഇഷ്ടാനുസരണം ശിവനെ ഭത്താവായി ലഭിച്ചു. പാഞ്ചാലിക്ക് അക്ഷയപാത്രവും കിട്ടി. ഇങ്ങിനെ ഇനിയും അനേകദൃഷ്ടാന്തങ്ങളുണ്ട്. രാവണാദികളുടേയും മററും തപസ്സും തൽഫലങ്ങളും നമുക്കറിയാമല്ലൊ. പുരാണകാലം കഴിഞ്ഞു. ദീർഘകാലത്തേക്ക് ഇങ്ങിനെയുള്ള ദൃഷ്ടാന്തങ്ങൾ ലോകത്തിൽ അപൂർവ്വമായിരുന്നു. എന്നാൽ എത്ര ദീർഘമായ ഒരു രാത്രിക്കും അവസാനമായി ഒരുപ്രഭാതം ഇല്ലാതിരിക്കയില്ലല്ലൊ. അനേകം അപൂവ്സംഭവങ്ങൾ ഉണ്ടായിക്കൊണ്ടിരിക്കുന്ന ഇരുപതാം നൂററാണ്ടിൽ ഇതാ, രണ്ടു തപോധനന്മാരും ആവിർഭവിച്ചിരിക്കുന്നു. ഇവർ ഇരുവരും അവരുടെ മുമ്പിൽ അതിവിശാലങ്ങളും അത്യുൽകൃഷ്ടങ്ങളുമായ ആദശ്ങ്ങളെ ലാക്കാക്കി നിത്തിക്കൊണ്ടാണു പ്രവത്തിച്ചുവരുന്നത്. അവക്ക് സാധാരണമനുഷ്യക്കു കണ്ണെത്താത്ത വിദൂരഭാവിയെ കാണ്മാൻ സാധിക്കുന്നു. അവർ ഈ വിഷയത്തിൽ ആരംഭവും അവസാനവും തമ്മിലുള്ള അന്തരത്തെ ശരിയായി അളന്നു നോക്കിയിട്ടുള്ളവരും ഇന്ന വഴിക്കു പോയാൽ ഇന്ന ദിക്കിലെത്തുമെന്നു നിശ്ചയമുള്ളവരുമാണ്. രണ്ടുപേരും ഏററവും ത്യാഗികളുമാണ്. അവർ നിരന്തരാഭ്യാസം കൊണ്ട് തങ്ങളുടെ ആത്മീയശക്തിയെ വികസിപ്പിച്ചിട്ടുള്ളവരും എത്രയും പരിശുദ്ധമായ ജീവിതരീതിയെ അവലംബിച്ചിട്ടുള്ളവരും ആത്മബോധംകൊണ്ട് നിഷ്കാമന്മാരും നിമ്മത്സരബുദ്ധികളും നിരഹങ്കാരികളുമാണെന്നുള്ളതിന് സംശയവുമില്ല.

"യസ്മിൻജീവതിജീവന്തി ബഹവാഃ സതുജീവതി"

എന്ന തത്വമനുസരിച്ചു ജീവിക്കുന്നവരാണ് ഇവർ ഇരുവരും. ഇതു നോക്കുമ്പോൾ ഇവർ ഈ പേരിൽ അറിയപ്പെട്ടിരുന്നില്ലെങ്കിലും യഥാത്ഥത്തിൽ "തപസ്വികൾ" തന്നെയായിരുന്നു. ഇപ്പോൾ തപസ്സിൻെറ രീതി മാറിയെന്നു മാത്രമേയുള്ളു.

ഏററവും കഠിനമായ തപസ്സ നിരാഹാരവ്രതമാണെന്നാണ പറയപ്പെട്ടിരിക്കുന്നത്. മഹാഭാരതത്തിൽ,

"നാസ്തിവേദസമംശാസ്ത്രം
നാസ്തിമാതൃസമംഗുരു"
"നാസ്തിധമ്മസമംലാഭഃ
തപോനാഹശനാൽപരം"

ഈ തപസ്സിന്റെ ശക്തി കൂട്ടമെന്ന മനസ്സിലാക്കിയാണ് ഇവർ ഇതിനെ വരിച്ചത്. അവർ അങ്ങിനെ വിചാരിച്ചതിൽ തെററില്ലെന്ന അനന്തര സംഭവങ്ങൾ തെളിയിച്ചിട്ടുമുണ്ട്. തപസ്സിനുള്ള വിശേഷശക്തി അന്യന്മാരെ കൂടി തപിപ്പിക്കുക എന്നുള്ളതാണ്. ഇതിൽനിന്നും അനുമാനിക്കേണ്ടത് ആത്മാവു എല്ലാവരിലും ഒന്നുതന്നെയാണെന്നാണ്. ധ്രുവന്റെ തപോബലം കൊണ്ട് ദിഗന്തങ്ങൾ തിരശ്ശ്വസിതങ്ങളായി ഭവിച്ചു എന്ന് പറയപ്പെട്ടിരിക്കുന്നു. ദേവന്മാൎപോലും ഇരിക്കപ്പൊറുതിയില്ലാതായി വളരെ കഷ്ടപ്പെട്ടു. നമ്മുടെ ഇന്നത്തെ തപസ്വികളുടെ ശക്തിയും ഒട്ടും പിില്ലറയല്ല. ലോകം മുഴുവനും ഒന്നിളകി വശായില്ലയോ എന്നാണ സംശയം. ഇല്ലെങ്കിലും ഭാരതഖണ്ഡം ഹിമവൽസേതുപൎയ്യന്തം ഭൂകമ്പം നിമിത്തമെന്നപോലെ പ്രംലിതമായി ഭവിച്ചു. തപസ്വികളെപ്പോലെ തന്നെ ഭാരതീയനേതാക്കന്മാരും,

"നീഹാരാതപവായുവഷാദികളും സഹി-
ച്ചാഹാരാദികളേതുംകൂടാതെ ദിവാരാത്രം"

പരിഭ്രാന്തചിത്തന്മാരായി ഓട്ടംതുടങ്ങി എന്നേ പറയേണ്ടു. വിദൂരസ്ഥന്മാരായ രാജ്യധുരാധരന്മാരുപോലും പ്രജാഗരം അനുഷ്ഠിച്ച് ചിന്ത ചെയ്യേണ്ടിവന്നു. ഇപ്രകാരം അജയ്യമായ ഒരായുധത്തെയാണ് പൂൎവ്വഭാരതീയർ നമുക്ക അവസാനകൈയ്യായി പ്രയോഗിക്കുവാൻ കരുതി വച്ചിരിക്കുന്നത്. ഇതേവരെ അതിനെ ഉപയോഗിക്കുന്നതിനു മതിയായ പുരുഷന്മാർ ഇല്ലാതിരുന്നതുകൊണ്ട് അല്പം തുരുമ്പു പിടിച്ചിരുന്നേക്കാം. എന്നാൽ അതിന്റെ ശക്തി കുറഞ്ഞിട്ടില്ലെന്ന് ഇന്നത്തെ അനുഭവം നമ്മെ ബോദ്ധ്യപ്പെടുത്തുന്നു. ധ്രുവനു അഭീഷ്ടസിദ്ധിക്ക് അഞ്ചു മാസം വേണ്ടിവന്നു എന്ന് പറയപ്പെട്ടിരിക്കുന്നു. എന്നാൽ മഹാത്മജിക്ക് ഇന്നു പത്തു ദിവസം മാത്രം മതിയായി എന്നു തോന്നുന്നു. മഹാത്മജി അഭീഷ്ടം സാധിച്ചു തന്റെ തപസ്സിൽനിന്നും വിരമിച്ചു. ശ്രീകേളപ്പൻ ഗുരുശാസനം അനുസരിച്ച് തല്ക്കാലത്തേക്കു മാത്രം തപസ്സ അവസാനിപ്പിച്ചു. ഈ പത്തു ദിവസങ്ങളിലും ഭാരതഖണ്ഡത്തിലെ ഓരോ ഗൃഹത്തിലും ഒരു വിധം നിരാഹാരവ്ര

തവും പ്രാർത്ഥനകളും നടന്നുവന്നിരുന്നു.

ശ്രീകേളപ്പന്റെ തപസ്സുമൂലം കേരളവും ഒന്നുണർന്നു വശമായിട്ടുണ്ട്. പത്തു ദിവസവും വൃഥാ വന്നു പോകയല്ല ചെയ്തിട്ടുള്ളതു്. ഈ പത്തു ദിവസത്തിനുള്ളിൽ ഭാരതീയർക്ക് പത്തു കൊല്ലംകൊണ്ടുണ്ടാകാവുന്ന ആത്മവിദ്യാഭ്യാസവും സന്മാർഗ്ഗശിക്ഷണവും സ്വകൃത്യബോധവും ചിത്തസംസ്കരണവും സിദ്ധിച്ചിട്ടുണ്ടെന്നു പറയുന്നതിൽ അതിശയോക്തിയുണ്ടെന്നു തോന്നുന്നില്ല. ആത്മീയശക്തി പീരങ്കിഉണ്ടകളേക്കാരം ഭീകരമാണെന്ന് നമുക്കിപ്പോരം അറിയാറായി. നമുക്കെല്ലാവർക്കും ഈ വിധം തപസ്സു ചെയ്യുവാൻ സാധിക്കയില്ല. നാം അതിനു യോഗ്യന്മാരുമല്ല. മൗനംകൊണ്ട് ആത്മാവിനെ വികസിപ്പിച്ചവർക്കും ധ്യാനംകൊണ്ട് അതിനെ ദൃഢപ്പെടുത്തിയവർക്കും ത്യാഗംകൊണ്ടു ജീവിതത്തെ പരിശുദ്ധമാക്കിയവർക്കും മാത്രമെ ഈവിധമുള്ള തപസ്സനുഷ്ഠിക്കാൻ സാധിക്കയുള്ളൂ. ഏതായാലും തപസ്സിനു പുരാണങ്ങളിൽ ആരോപിക്കപ്പെട്ടിട്ടുള്ള ശക്തി അല്പമെങ്കിലും ഉണ്ടെന്ന് നമുക്കു മനസ്സിലാക്കാൻ ഇതു് ഒരു അവസരം നൽകിയതിൽ സന്തോഷിക്കേണ്ടിയിരിക്കുന്നു. ഭാരതീയർക്ക് പണ്ടുണ്ടായിരുന്ന ആത്മീയശക്തി തീരെ ക്ഷയിച്ചിട്ടില്ലെന്ന് നമുക്കാശ്വസിക്കാം.

# വിദ്യാലയവിനോദങ്ങരം.

പത്മിനി.

(എം. ആർ. ബി. എ., എൽ. ടി.)

രംഗം ൧.

(മതാചാരമനുസരിച്ചുള്ള വസ്ത്രധാരണത്തോടുകൂടി ഒരു ഹിന്ദു ഭക്തിപരമായ ഒരു പാട്ടുപാടിക്കൊണ്ടു പ്രവേശിക്കുന്നു.)

കാമക്രോധലോഭമോഹമദമാത്സര്യാദികളാൽ അന്ധകാരത്തിൽ നിമഗ്നരായ ഈ ലോകവാസികരംക്കു മോക്ഷപ്രാപ്തിക്കു ഒരു മാർഗ്ഗം മാത്രമെ ഉള്ളൂ അതു ഭഗവദ്ദർശനം മാത്രമാണു്. എന്തത്ഭുതം! ഇവിടത്തെ മഹാറാണി പത്മിനിറാണി തിരുമനസ്സുകൊണ്ടു പ്രതിഷ്ഠിച്ചു ഭജിച്ചുപോ

രുന്ന ആ ദേവിക്ഷേത്രം എത്ര മനോഹരവും ചൈതന്യമയവുമായിരിക്കുന്നു. അതിലേക്കു ദർശനത്തിനു പോകുന്ന ജനങ്ങൾ അസംഖ്യം. അവിടെ ചെന്നാൽ ഏതു മനുഷ്യന്റെയും മനോഭിഷ്ടം സിദ്ധിക്കുന്നുണ്ടു പോലും. തെക്കേവീട്ടിൽ കുഞ്ഞൻപിള്ളയുടെ ഭാര്യക്കുണ്ടായിരുന്ന തലകറക്കം ആ ക്ഷേത്രത്തിൽ ചെന്നു ഭജിച്ചു വഴിവാടുകഴിച്ച് തിരികെ വന്നതുമുതൽ പൂർണ്ണമായി മാറിയിരിക്കുന്നു. എന്റെ മകന്റെ വയറുവേദന തീരട്ടെ! ദേവീ! ഞാൻ ഇതാ ദേവിയുടെ സന്നിധാനത്തിലേക്കു വരുന്നു. ഇപ്രകാരം ദുഃഖിച്ചു വലഞ്ഞു നടക്കുന്ന എന്റെ ഓമനമകന്റെ സുഖക്കേടിന് ഒരു ശമനമുണ്ടാക്കിത്തരണേ!

(വേറൊരു ഹിന്ദു പ്രവേശിക്കുന്നു)

എന്താ! ഗോപാലൻചേട്ടാ! എന്തെല്ലാം വിശേഷം. എന്തെല്ലാമോ പറഞ്ഞോണ്ടു നില്ക്കുന്നല്ലോ.

ഒന്നാമത്തെ ഹിന്ദു:— എന്തു പറയുന്നുവെന്നോ! എന്റെ മകന്റെ സുഖക്കേടിനെപ്പററി ആലോചിച്ചു വിഷമിക്കുന്നു എന്നേ ഉള്ളു. ഇവിടങ്ങളിലുള്ള കണിയാന്മാരും വൈദ്യന്മാരും എല്ലാം പരിശോധിച്ചു കഴിഞ്ഞു. അവരുടെ സാമർത്ഥ്യവും വിദ്യയും ഒന്നും പററിയില്ല. ഇനി ഒരു ഒററ മാർഗ്ഗമെ ശേഷിച്ചിട്ടുള്ളു. അതിലേക്കാണ് ഇപ്പഴത്തെ ഉദ്യമം.

രണ്ടാമത്തെ ഹിന്ദു:- അതെന്താണ്?

ഒന്നാമത്തെ ഹിന്ദു:— നിങ്ങൾ അറിഞ്ഞില്ലെ! നമ്മുടെ പത്മിനിറാണി ദേവിയുടെ അമ്പലത്തിൽ ചെന്നഭയം പ്രാപിക്കുക. അവിടെ ചെന്നാൽ എല്ലാവർക്കും പൂർണ്ണമായ സുഖം കിട്ടും എന്നാണ് ഇവിടങ്ങളിലെ കേൾവി! നമ്മുടെ പൊന്നുറാണിതിരുമേനിയുടെ രൂപലാവണ്യത്തിന്നനുരൂപമായ ഗുണം! ഗുണത്തിനു ചേന്ന ഭഗവത്ഭക്തി. ഇത്രയും തികഞ്ഞ ഒരു സ്ത്രീരത്നം ഇവിടെയുള്ള രാജ്യശ്രീയുടെ ഹാരാഭരണഭൂതയായി വിലസുന്നു. ആ ദേവി എന്റെ കുഞ്ഞിനെയും അനുഗ്രഹിക്കയില്ലയോ! ഞാൻ അവിടേയ്ക്കു പോകയാണ്.

രണ്ടാമത്തെ ഹിന്ദു:— ഞാനും ആ ക്ഷേത്രവിശേഷത്തെ പററി കേട്ടിട്ടുണ്ട്. ഞാനുംകൂടെ നിങ്ങളോടൊട്ടുക്കു വരാം. അല്ലാ! ഇതാ ഒരു ഗോസായി വരുന്നല്ലൊ.

(ഒരു ഹിന്ദിഗാനം പാടിക്കൊണ്ടു് ഒരു ഗോസായി പ്രവേശിക്കുന്നു)

മേരാ—നാം—തുളസീദാസ്—ഹൈ—ഹം—ഉത്തർദേശ്—സെ ഇധർ ആയാ—ഹാസുനാ—ഇസ്മുല്ക്കുമേ—ഏക്—ദേവീ കെ ദേവർ ഹയെ. വോ ദേവർ

ബഹുത് പ്രസിദ്ധ് ഹൈ–ഉസ്മെ ഇസ്മുൽക്ക് കീറാണി പൂജാ കത്തീഹൈ–ഉസ്ദേവൽമേ–ബഹുദ് ലോഗ്–ദർശൻ കർണെ കേലിയേ ബഹുത് ദേശ് സെ–ആതേ ഹൈ–ഹം സുനേ ഉസ് ദേവൽ മേ–ജാതേ–തൊ–സമസ്ത് ബമാരി–ചൽജാത്തെ ഹൈ–ഉസ് കൈഫ്യത്ത് സച്ച് ഹൈ–ഹം കോഭി–ഏക് ബഡാ ബെമാരീ ഹൈ–ഹം കോ വാസ്തേ കൊ–ബഹുത് മുഷ്കിൽ ഹൈ–പേട്മെ–സബ്–വക്ത് ദർദ് ഹൈ–ഉസ് ലിയേ ആജ് കൊ നാ ത പാനി–ഉസ് ലിയേ ഹാക്കാദി ഉസ് ദേവൽ മേ ജാനാ–

തും ലോഗ് ഭീ മന്ദർ കൊ ജാത്തെ ഹൈ–ക്യാ–

## രംഗം വ

(ഒരു ക്ഷേത്രം. പത്മിനി വിഗ്രഹത്തിൻെറ മുമ്പിലിരിക്കുന്നു. പൂജ, ഗാനം, ദീപാരാധന മുതലായവ. രണ്ടു ഹിന്ദുക്കളും ഗോസായിയും മററു ചിലരും ക്ഷേത്രത്തിലുള്ളപ്പോഠം സുൽത്താൻെറ ദൂതൻ പ്രവേശിക്കുന്നു.)

ഹിന്ദു:– ആരത്! അല്ലാ, മഹമ്മദീയനൊ! ഹിന്ദുദേവാലയത്തിൽ നിനക്കെന്തെടാ കാൎയ്യം! ഇറങ്ങു വെളിയിൽ!

ദൂതൻ:– ഞാൻ ദേവപൂജ കാണ്മാൻ വന്നതാണ്. ഈശ്വരൻ എല്ലാവൎക്കും ഒന്നുപോലെയല്ലയോ! അതുകൊണ്ടു ഈ ദിവ്യസന്നിധാനത്തിൽ ഞാനും വന്നുചേൎന്നു.

രണ്ടാമത്തെ ഹിന്ദു:- എന്തെടാ നീ പറയുന്നത്. എടാ കള്ളാ! നിൻെറ വേദാന്തമൊന്നും ഇവിടെ വേണ്ട. വേഗം ഇവിടെനിന്നു പുറത്തിറങ്ങിക്കോ! അല്ലെങ്കിൽ ഉണ്ടല്ലോ!

ദൂതൻ:– അല്ലെങ്കിൽ എന്തുചെയ്യും! പോകാൻ മനസ്സില്ല. ഞങ്ങളുടെ ഡൽഹിചക്രവൎത്തി ഉള്ള കാലത്തോളം ഞമ്മക്കു എവിടെയുംചെല്ലാൻ അവകാശമുണ്ട്. ഈ ദുനിയാവിൽ കേറാതിരിപ്പാൻ എന്താ! ഞമ്മടെ സ്വാതന്ത്ര്യത്തെ തടയുവാൻ നിങ്ങഠംക്കെന്തധികാരം. എ, ഹൈ. കൊള്ളാം! എന്നാലൊന്നു കാണട്ടെ.

ഹിന്ദു:- എടാ, ഭജനം മുത്തു ഉപരാഴ്ചയായൊ? എന്തെടാ വേല, നോക്കിനില്ക്കുന്നെ. ഉപ്പുക്കുട്ടി അല്ലയോ നീ ചോറു തിന്നുന്നത്! എടാ ക്ഷേത്രം അശുദ്ധമാക്കിയില്ലിയോടാ. എടാ, കൊടടേ അവൻെറ ചെകിട്ടത്തു രണ്ട്. അടിച്ചു വെളിയിൽ ഇറക്കടേ. അവനും അവൻെറ ചക്രവൎത്തിയും.

(ഒരു അടിലഹള ഉണ്ടാകുന്നു. പത്മിനി മറയുന്നു. കർട്ടൻ വീഴുന്നു)

ദൂതൻ:- അള്ളാവാണെ വലിയ ഉളുക്ക പററി ഡില്ലിചക്രവ

ത്തിയുടെ കൊട്ടാരത്തിനവിഞ്ഞ് പട്ടുകിട്ടുന്നതിന്നു ഉണ്ടാകിണ്ടായെല്ലാം പെരുത്ത് ഇവന്മാരുടെ തല്ലു കിട്ടാനാണ് പടച്ചവൻ ഞമ്മക്കു വിധിച്ചത്. ആവട്ടെ. ഇവമ്മാരുടെ അമ്പലവും കിമ്പലവുമെല്ലാം 'ജിണ്ട' എന്നാക്കിയേക്കാം. തല്ലുകൊണ്ടാലും പടച്ചവൻെറ കൃപയാൽ ഞമ്മ വിചാരിച്ചതെല്ലാം ശരിക്കു പററി. ഈ ദുനിയാവിൻററവിത്തു കണ്ട പെണ്ണ്, പത്മിനി, എന്തു തേജസ്സ്; എന്തു സൌന്ദര്യം. ചക്രവത്തിക്ക് ഒന്നു കാണിച്ചാൽ മതി. റാഞ്ചിക്കൊണ്ടു പോവട്ടം. ഇവമ്മാരുടെ അമ്പലവും തേവനും നമ്മടെ വീട്ടുവാതുക്കലെ കല്ലു! പട്ടാണി വിടുമോ. ആട്ടെ, പാർപ്പോ.

രംഗം ൩

അലാവുദീൻെറ ഡർബാർ.

(അലാവുദീൻ സിംഹാസനത്തിൽ ഇരിക്കുന്നു. മന്ത്രിമാർ ചുററുമിരിക്കുന്നു)

അലാവുദിൻ:- കോൻഹേ, സേവകാ?

ഭൃത്യൻ: മഹാരാജ്.

അ:- അബ്ദുല്ലാ കോബുലാവ്.

ഭൃത്യൻ:- മഹാരാജ്. (പോകുന്നു)

(അബ്ദുല്ലാഖാൻ പ്രവേശിച്ചു വന്ദിക്കുന്നു)

അലാ:- മന്ത്രിവര്യാ, നിങ്ങളെ കുറേക്കാലമായി കാണാത്തതുകൊണ്ട് നമ്മുടെ രാജ്യകാര്യങ്ങളെപ്പററി ചിലവിവരങ്ങൾ അറിയണമെന്നതുകൊണ്ടാണ നിങ്ങളെ വിളിക്കാൻ പറഞ്ഞയച്ചതു്.

അബ്ദുള്ള:- മഹാരാജ്. ഞാൻ ഇങ്ങോട്ടു വരാൻ ഡ്രസ്സ ചെയ്യുമ്പോൾ ആണ് ഇവിടത്തെ സേവകൻ വന്നതു്.

അലാ:- ചിറ്റൂർകോട്ടയുടെ ബലവും അവിടത്തെ രാജപുത്രന്മാരുടെ നിലയും ബലവും അറിഞ്ഞുകൊണ്ടു വരുന്നതിന് എന്തു ഏറ്റപ്പാട് ചെയ്തു? അതിൻെറ ഫലമെന്തായി?

അബ്ദുള്ള:- മഹാരാജ്. ഇവിടത്തെ കല്പനപ്രകാരം അതിസമത്ഥനായ ഒരു ചാരനെ ചിററൂരിലേക്കയക്കണമെന്നു ഞാൻ ആദ്യം നിശ്ചയിച്ചു. എന്നാൽ ആളറെ പോകുന്നതിനേക്കാൾ താനേ പോകുന്നതു നന്ന് എന്നുള്ള വിലയേറിയ ആപ്തവാക്യത്തെ അടിസ്ഥാനപ്പെടുത്തിയും ഭീമസിംഹമഹാരാജാവിൻെറ പരാക്രമത്തേയും പ്രാബല്യത്തേയും ഉദ്ദേശിച്ചും ഞാൻ തന്നെ നേരിട്ടു വത്തമാനങ്ങൾ അറിഞ്ഞു വരാമെന്നു നിശ്ചയിച്ചു.

അലാ:- നിശ്ചയിച്ചതേ ഉള്ളോ?

അബ്ദുള്ള:- നിശ്ചയിച്ചതു മാത്രമല്ല. പ്രവത്തിക്കയും ചെയ്തു.

അലാ:- സത്യത അഛാ. എന്നിട്ട് ?

അബ്ദുള്ള:- പടച്ചവൻെറ കൃപയാൽ ആപത്തൊന്നും പററാതെ തിരിച്ചെത്തി. ഞാൻ ഒരു പാവപ്പെട്ട മഹമ്മദീയൻെറ വേഷത്തിൽ ചിററൂരിൽ പ്രവേശിച്ചു. അവിടെയെല്ലാം ചുററി നടന്നു സ്ഥിതിഗതികൾ എല്ലാം മനസ്സിലാക്കി.

അലാ:- സബാഷ്. എന്തെല്ലാം കണ്ടു.

അബ്ദുള്ള:- ചിററൂർദുർഗ്ഗം നേരിട്ടു പിടിച്ചടക്കുവാൻ പ്രയാസം. രാജപുത്രർ കാഴ്ചയിൽ തന്നെ ശൂരസിംഹങ്ങളാണ്. അവരുടെ സ്വരാജ്യസ്നേഹം അപരിമിതം. അവർ ഇവിടത്തെ അധികാരത്തെ പററി തുച്ഛമായിട്ടാണു സംസാരിക്കുന്നതു്. ചിററൂർദുർഗ്ഗം കോട്ട ചെറുതാണെങ്കിലും സുരക്ഷിതവും വളരെ ബലമുള്ളതുമാണ്.

അലാ:- എന്തു്, ഛേ, രാജപുത്രന്മാരുടെ വംശനാശം വരുത്തുന്നതിനു ഒരുമ്പെട്ടിരിക്കുന്ന നമുക്ക് ചിററൂർ പിടിച്ചടക്കാൻ വിഷമമെന്നു പറഞ്ഞു് എന്നെ ഭയപ്പെടുത്തുന്നുവോ? താൻ പട്ടാണി അല്ലയോ? തൻെറ ദേഹത്തിൽ പട്ടാണിരക്തം ഒഴുകുന്നില്ലയോ? ഞാൻ ഭയപ്പെടുകയില്ല. ചിററൂർദുർഗ്ഗം എനിക്കൊരു പപ്പടം.

അബ്ദുള്ള:- മഹാരാജ് ഭയപ്പെടുന്നതിനൊ നിരാശപ്പെടുന്നതിനൊ അല്ല ഞാൻ അങ്ങിനെ അറിയിച്ചതു്. നിരാശപ്പെടേണ്ട ആവശ്യം തീരെയില്ല രാജപുത്രന്മാർ ശൂരന്മാരാണെങ്കിലും അവർക്ക് അവിടെ സംഖ്യാബലം വളരെ കുറവാണ്. അതുകൊണ്ടു് ഒരു മാസത്തെ നിരോധംകൊണ്ടു കോട്ട തീർച്ചയായും കീഴടങ്ങും.

അലാ:- ശരി, അതു നില്ക്കട്ടെ. മററ സംഗതി എന്താണ്? പത്മിനിയെപ്പററി നാം കേട്ടിട്ടുള്ളതു വാസ്തവം തന്നെയോ? അതിനെക്കുറിച്ചു എന്തന്വേഷണം നടത്തി?

അബ്ദുള്ള:- അതു പറയാം. അവിടെ പത്മിനിദേവി പ്രതിഷ്ഠിച്ചിട്ടുള്ള ഒരു ക്ഷേത്രം ഉണ്ടു്. അവിടെ എന്നും സന്ധ്യക്കു പത്മിനി തന്നെയാണ് പൂജ. അതിൽ സകല ഹിന്ദുക്കൾക്കും പ്രവേശനം ഉണ്ടു്. അവിടത്തെ പൂജാസന്ദർഭങ്ങളിൽമാത്രമെ സാധാരണ ആളുകൾക്കു പത്മിനിയെ കാണാൻ സാധിക്കയുള്ളൂ. മററു സമയങ്ങളിൽ അവൾ കെട്ടും, കാവലും ഉള്ള അന്തഃപുരത്തിലാണ്. ഈ വിവരങ്ങളെല്ലാം അറിഞ്ഞു് ഒരുദിവസം രാത്രി പൂജാസമയത്തിൽ ക്ഷേത്രത്തിൽപോകുന്ന ആളുകളുടെ കൂട്ടത്തിൽ ഞാനും പ്രവേശിച്ചു.

അലാ:- ഹാ! എന്നിട്ടു്. അവളെ കണ്ടുവോ?

അബ്ദു:- മഹാരാജ്. ഞാൻ എന്തു പറയട്ടെ! ഹള്ളാ, പടച്ചവൻെറ ശക്തി. ഞാൻ അവിടത്തെ വിശേഷവും അവളുടെ രൂപലാവണ്യവും മററും കണ്ടു. ഒരു ഹിന്ദുവായി അവിടെത്തന്നെ താമസിച്ചുകളയാം എന്നു നിശ്ചയിച്ചു.

അലാ:- എന്നാൽ പിന്നെയെന്താ തിരിയെ വന്നതു്? അത്ര ആകർഷിക്കത്തക്കതെന്തായിരുന്നു അവിടെ?

അബ്ദുള്ള:- ഇവിടത്തേക്കു് അവളെ ലഭിക്കാൻ ഭാഗ്യമിരിക്കുന്നു. എന്തെന്നാൽ ഹിന്ദുക്കൾ എന്നെ പത്മിനിക്ഷേത്രത്തിൽനിന്നു് അടിച്ചു പുറത്താക്കി. അടികൊണ്ടു് എൻെറ പുറമെല്ലാം കുളമായി. ചിറവൂർക്കോട്ടയ്ക്കു വെളിയിൽ ആക്കി ഒരു ഗൽത്താ. ആ അടിയുടെ ചൂടോടെ ഇവിടെ എത്തി. ഒന്നുകൂടെ അടി കൊണ്ടാലും വേണ്ടില്ലാ എന്നു തോന്നുന്നു. അത്ര മനോഹരമായ സൗന്ദര്യവിശേഷം ഇതുവരെ വൻെറ കണ്ണുകൾക്കു ഗോചരമായിട്ടില്ല. അള്ളാവാണെ സത്യം.

അലാ:- സഹബാഷ്. അബ്ദുള്ളാ, ചിറവൂർദുർഗ്ഗം പിടിക്കയും പത്മിനിയെ കൈവശപ്പെടുത്തുകയും ചെയ്യേണ്ടതാണു് നമ്മുടെ ഇനിയത്തെ പ്രയത്നം. നീ വേഗം യുദ്ധത്തിനു വേണ്ടതെല്ലാം തയാറാക്കിക്കൊള്ളൂ.

രംഗം ര്

ഭീമസിംഹൻെറ ഡർബാർ.

(ഭീമസിംഹനും രണ്ടു മന്ത്രിമാരും ഇരിക്കുന്നു)

ഭീമസിംഹൻ:- സചിവന്മാരെ, നമ്മുടെ രാജ്യവും കോട്ടയും വളരെ പുരാതനമായിട്ടുള്ളവയാണു്. നമുക്കു് ഇങ്ങിനെ ഒരു ശത്രുവും ആപത്തും വരുമെന്നു ലേശംപോലും ശങ്കിച്ചില്ല. പട്ടാണിമാരുടെ ആക്രമണം എങ്ങനെയിരിക്കുന്നു?

ഒന്നാമത്തെ മന്ത്രി:- ഡൽഹിചക്രവർത്തിയുടെ സൈന്യം നമ്മുടെ സൈന്യത്തേക്കാൾ വളരെ വലിയതാണു്. അതു മാത്രവും അല്ലാ, ഒന്നു കരക്കും മറേറതു വെള്ളത്തിലും എന്നുള്ളതുപോലെയാണു്. കോട്ടക്കും അതിനകത്തുള്ള സൈന്യത്തിനും എത്രത്തോളം ശക്തിയുണ്ടെന്നു് പട്ടാണിസൈന്യത്തിനു നിശ്ചയമില്ല. അതുകൊണ്ടു് പട്ടാണികൾ ഇതുവരെ പൂർണ്ണബലം ഉപയോഗിച്ചിട്ടില്ല. അതിനാൽ നമ്മുടെ സൈന്യത്തിനു് ഇതുവരെ വലുതായ നഷ്ടമൊന്നും ഉണ്ടായിട്ടില്ല എങ്കിലും പട്ടാണികൾ നിരാധാക്രമണം ബലമായി തുടരുകയാണെങ്കിൽ നാം കീഴടങ്ങേണ്ടി വരും.

രണ്ടാമത്തെ മന്ത്രി:- ഛി. നാം കീഴടങ്ങുകയോ, അതൊരിക്കലും സംഭവിക്കുന്നതല്ല. സൂര്യൻ പടിഞ്ഞാറുദിച്ചു തുടങ്ങിയാലും, വെള്ളം കുക്ക മലന്നു

പാറന്നാലും, രാജപുത്രൻ യുദ്ധത്തിൽ കീഴടങ്ങുകയില്ല. ഒരു ഒററ രാജപുത്രനെങ്കിലും ജീവനോടിരിക്കുന്നതുവരെ കോട്ട വിട്ടുകൊടുക്കുകയില്ല.

ഭീമസിംഹൻ:- അങ്ങിനെയായാൽ നാം തോററാൽ നമുക്കെന്താണു ഗതി? നമ്മുടെ പ്രജകളുടെ അവസ്ഥ എന്താകും? നമ്മുടെ സ്ത്രീകൾക്കും കുഞ്ഞുങ്ങൾക്കും എന്തു ഗതി. അയ്യോ! ഇതെല്ലാം ഓക്കുമ്പോൾ എന്റെ മനസ്സു വല്ലാതെ പരിഭ്രമിക്കുന്നു.

രണ്ടാമത്തെ മന്ത്രി:- മഹാരാജാവെ, എന്തിനു പരിഭ്രമിക്കുന്നു? നാം ഭയപ്പെടുകയില്ല. ഭീരുത്വം ക്ഷത്രിയധമ്മമാണോ? നാം നമ്മുടെ ക്ഷത്രിയധമ്മത്തെ പരിപാലിക്കും. നമ്മുടെ സൈന്യങ്ങളും ആളുകളും യുദ്ധത്തിൽ മരിച്ചാൽ അവക്കു വീരസ്വഗ്ഗം. നമ്മുടെ സ്ത്രീകളും കുഞ്ഞുങ്ങളും അപ്പോൾ അഗ്നികുണ്ഡത്തിനിരയാകും. അപ്പോൾ അവക്കു മോക്ഷസ്വഗ്ഗം. ജീവനെ നാം ഒരു കാൎയ്യമായി ഗണിച്ചിട്ടില്ല. ഭഗവാൻ ശ്രീകൃഷ്ണൻ ഭാരതയുദ്ധത്തിൽ അജ്ജുനനു എന്തുപദേശമാണു നൽകിയതു്?

ധമ്മപരിപാലനാത്ഥം യുദ്ധം ചെയ്യേണ്ടതു ക്ഷത്രിയധമ്മമാണെന്നല്ലെ ഭഗവാൻ ഗീതയിൽ ഉപദേശിച്ചിട്ടുള്ളതു്? കൗരവപക്ഷത്തിലും, സ്വന്തപക്ഷത്തിലും അനേകജീവനാശം ഉണ്ടാകുമെന്നു വിചാരിച്ചു ഭ്രമിച്ചല്ലെ അജ്ജുനൻ വില്ലും അമ്പും താഴെ വച്ചതു്? ആ കാൎയ്യം ഭഗവാൻ കൃഷ്ണനു അറിയാൻ പാടില്ലാത്തതാണൊ അജ്ജുനനെ അദ്ദേഹം യുദ്ധത്തിനു പ്രേരിപ്പിച്ചതു്? എന്തുകൊണ്ടും ശത്രുവിനോടു പൊരുതേണ്ടതാണു് നമ്മുടെ ധമ്മം.

(ഒരു ഭൃത്യൻ പ്രവേശിക്കുന്നു)

ഭൃത്യൻ:- മഹാരാജാവേ, അലാവുദിൻസുൽത്താന്റെ ഒരു ദൂതൻ വന്നിരിക്കുന്നു. ഒരു സന്ദേശം ഉണ്ടെന്നാണു പറയുന്നതു്.

ഭീമസിംഹൻ:- ഹോ! ഹോ! രാജിക്കുവന്നുകഴിഞ്ഞു. ആവു, എങ്ങിനെയെങ്കിലും യുദ്ധം അവസാനിക്കട്ടെ. ആ ദൂതനെ ഇങ്ങോട്ടുകയക്കുക.

(ദൂതൻ പ്രവേശിച്ചു് സന്ദേശം കൊടുത്തു പോകുന്നു. മന്ത്രി സന്ദേശം വായിക്കുന്നു)

ഡൽഹിചക്രവത്തിയായ നാം ചിറവൂർ ദുഗ്ഗത്തിലെ രാജാവായ ഭീമസിംഹനെ അറിയിക്കുന്നതെന്തെന്നാൽ,

നാം ചിറവൂർദുഗ്ഗം പിടിച്ചടക്കണം എന്ന ഉദ്ദേശത്തോടുകൂടി നിങ്ങളുടെ കോട്ട നിരോധനം ചെയ്തിട്ടുള്ളതാണെന്നു് നിങ്ങൾക്കറിയാവുന്നതാണല്ലൊ. നാം നമ്മുടെ ചാരന്മാർ മുഖാന്തിരം, നിങ്ങളുടെ കോട്ടയുടെ ബലത്തേയും രജപുത്രസൈന്യത്തിന്റെ സംഖ്യാബലത്തേയും അറിഞ്ഞിരിക്കുന്നു. യുദ്ധം തുടരുന്നതിനാൽ നിങ്ങൾക്കു നാശത്തിനല്ലാതെ ദുഗ്ഗം ര

ക്ഷിക്കാൻ നിങ്ങൾക്കു സാധിക്കയില്ലെന്ന് നാം മനസ്സിലാക്കിയിരിക്കുന്നു. എങ്കിലും നാം തമ്മിൽ മിത്രങ്ങളായിരുന്നാൽ കൊള്ളാമെന്നാഗ്രഹിക്കുന്നതിനാൽ താഴെ പറയുന്ന വ്യവസ്ഥകൾ ഉൾപ്പെടുന്ന പക്ഷം, യുദ്ധം നിറുത്തുന്നതിനു നാം സന്നദ്ധനാണ്. നാം നിങ്ങളുടെ പത്മിനിറാണിയുടെ രൂപലാവണ്യത്തെയും ഭക്തിവിശേഷത്തേയും പററി കേട്ടിട്ടുള്ളതിനാൽ, മിത്രത്തിൻെറ നിലയിൽ എനിക്കു ആ ദേവിയെ കാണ്മാൻ അനുവദിക്കുന്ന പക്ഷം, നാം നമ്മുടെ സൈന്യത്തെ പിൻവലിക്കുന്നതാണ്. ഈ വ്യവസ്ഥയ്ക്കു വിപരീതമായി നിങ്ങൾ പ്രവൎത്തിക്കുന്നതായാൽ, റാണി, ഡൽഹി ചക്രവൎത്തിയുടെ മിത്രമല്ലെന്നു നാം വിചാരിക്കുന്നതും, യുദ്ധം തുടരുന്നതുമാണ്. ഈ എഴുത്തിന് 24 മണിക്കൂറിനകം മറുപടി കിട്ടേണ്ടിയിരിക്കുന്നു. കാലാവധി തെററിയാൽ അതിൽവച്ച് നിങ്ങൾക്കും, നിങ്ങളുടെ പത്മിനിക്കും, നിങ്ങളുടെ രാജ്യവാസികൾക്കും അനുഭവിക്കേണ്ടി വരുന്ന ഫലം പറയേണ്ടതില്ലല്ലൊ.

ഇപ്പടിക്കു ഡൽഹി ചക്രവൎത്തി അലാവുദിൻ (ഒപ്പ്)

1102—ചിത്ര—5.

ഭീമ:- ഛീ ദുഷ്ടാ. എന്ത്? നല്ല ആലോചന. ഭേഷ് വ്യവസ്ഥ. 24 മണിക്കൂർ സമയം—അനുഭവിക്കേണ്ടിവരുന്ന ഫലം—മൈത്രീബന്ധം. പത്മിനിയെ കാണണമെന്നുള്ള അതിയായ മോഹം. ഛീ, ഛീ. എനിക്കിതൊന്നും മനസ്സിൽ വിചാരിക്കാൻകൂടി നിവൎത്തിയില്ല. സചിവന്മാരെ, ഈ എഴുത്തിലെ സാരം നമ്മെ അല്പം പീഡിപ്പിക്കുന്നതിനാലും, ആലോചിച്ചു മറുപടി കൊടുക്കേണ്ടിയിരിക്കുന്നതിനാലും, പത്മിനിയെ ഈ വിവരം അറിയിക്കാൻ ഞാൻ ഉടൻതന്നെ അന്തഃപുരത്തിലേക്കു പോകുന്നു. നിങ്ങൾ ഈ സംഗതിയെപ്പററി വേണ്ട പൎയ്യാലോചന ചെയ്യുവിൻ. ഞാൻ ഇപ്പോൾ തിരിയെ വരാം. (പോകുന്നു)

ഒന്നാമത്തെ മന്ത്രി:- ഈ എഴുത്തിനു മറുപടി കൊടുക്കരുതേ?

രണ്ടാമത്തെ മന്ത്രി:- ഏതായാലും മഹാരാജാവു പത്മിനിറാണിയുടെ അഭിപ്രായം അറിഞ്ഞു വരട്ടെ. പിന്നെ ആലോചിക്കാം.

ഒ. മന്ത്രി:- മഹാരാജാവിൻെറ ഉദ്ദേശം എന്താണാവോ? അവൻ കള്ളനാണെന്ന് എനിക്കറിയാം.

ര. മന്ത്രി:- ഉദ്ദേശം എന്തോന്നോ. പത്മിനി ത്രിലോകസുന്ദരി. അതുകൊണ്ട് ആ ദേവിയെ ഒന്നു കാണണമെന്നു സുൽത്താനു തോന്നി. അതിലെന്തോന്നാണു തെററുള്ളത്? മിത്രത്തിൻെറ നിലയിൽ കാണ്മാൻ ആഗ്രഹിക്കുന്നു എന്നല്ലേ എഴുതിയിരിക്കുന്നത്,

ഒ. മന്ത്രി:- ഓ ഹോ. ഈ സുൽത്താനു പത്മിനിയെ കണ്ടിട്ടെന്താണാ

വശ്യം. കാള വാൽ പൊക്കുന്നതു എന്തിനെന്നു് ആരും പറയണോ? പശു വാൽപൊക്കിയാൽ ഒന്നു സംശയിക്കാൻ ന്യായമുണ്ട്. പത്മിനിയെ കണ്ടാൽ പിന്നെ ഒരു വ്യവസ്ഥകൂടി ഈ പട്ടാണി എഴുതിഅയക്കുകയില്ലെന്നു നിങ്ങൾക്കെന്തു നിശ്ചയം?

ര മന്ത്രി:- അങ്ങനെ ആലോചിക്കുകയാണെങ്കിൽ അതിനതിരില്ല. ആകാശം ഇടിഞ്ഞു തലയിൽ വീണാലോ. അതുകൊണ്ടു വീട്ടുകെട്ടേണ്ട ആവശ്യം ഇല്ല. എന്നാണോ?

ഒ. മന്ത്രി:- എൻെറ സ്നേഹിതൻ അതിബുദ്ധിമാൻ. വെളുത്തിരിക്കുന്നതെല്ലാം പാലെന്നു വിചാരിക്കുന്ന മഠയന്മാർ മന്ത്രിയുദ്യോഗം കിട്ടിയാൽ ആ രാജ്യത്തിലെ രാജാവിൻെറ സ്ഥിതി ഇങ്ങനെയാകാതെ എന്തുചെയ്യും?

ര. മന്ത്രി:- നാംതമ്മിൽ വഴക്കുപിടിക്കേണ്ട. നമ്മുടെ അഭിപ്രായങ്ങളെ തിരുമനസ്സറിയിക്കാം. കല്പനപോലെ ചെയ്യാം.

(ഭീമസിംഹൻ വീണ്ടും പ്രവേശിക്കുന്നു)

ഭീമ:- മന്ത്രിമാരെ, സുൽത്താൻെറ എഴുത്തിനു മറുപടി കൊടുക്കണമെന്നൊ അതിനെ ഗൗനിക്കണമെന്നൊ നാം വിചാരിക്കുന്നില്ല. സകലതും നശിച്ചാലും ശരി പട്ടാണിയുടെ ഉദ്ദേശത്തിനു വഴിപ്പെടുന്നതുചിതമല്ല. നിങ്ങളുടെ അഭിപ്രായം തുറന്നു പറയണം.

ര. മന്ത്രി:- ഒരു രാജപുത്രന് തൻെറ സ്വന്തജീവനൊ സ്വത്തൊ വിലയുള്ളതല്ല. തൻെറ രാജ്യത്തിനും അഭിമാനത്തിനും വേണ്ടി എന്തിനേയും ബലികഴിക്കാൻ തയാറാകണം. രാജ്യസ്നേഹത്തെ ഉദ്ദേശിച്ച് ഏതെല്ലാം രാജപുത്രവീരന്മാർ ഏതെല്ലാം വിധത്തിൽ ജീവത്യാഗം ചെയ്തിട്ടുണ്ട്. അതുകൊണ്ടു രാജാവായാലും പ്രജയായാലും തൻെറ സ്വന്തമാനത്തെയൊ ക്ഷേമത്തെയൊ കരുതാതെ രാജ്യക്ഷേമത്തിനു വേണ്ടി പ്രവർത്തിക്കണം എന്നു ഞാൻ പറയുന്നു.

ഭീമ:- അതുകൊണ്ടെന്തു വേണമെന്നാണു നിങ്ങൾ പറയുന്നതു്?

ര. മന്ത്രി.- സുൽത്താൻെറ ആഗ്രഹം സാധിച്ചുകൊടുക്കുന്നതിനു വലിയ ദോഷമൊന്നും ഇല്ലെന്നാണ് എൻെറ താഴ്മയായ അഭിപ്രായം.

ഒ മന്ത്രി:- ഛേ എന്തഭിപ്രായം. മാനം വിററാലും ക്ഷേമത്തെ നേടണമെന്നാണോ നിങ്ങൾ പറയുന്നതു്. ഈ സുൽത്താൻെറ ആഗ്രഹസിദ്ധിക്കുൾപ്പെടേണ്ടതാരെന്നാണു നിങ്ങൾ കരുതുന്നതു്? നമ്മുടെ സകല ഐശ്വര്യങ്ങൾക്കും കാരണഭൂതയായും, രാജപുത്രവംശപരമ്പരയുടെ പൂർവ്വപുണ്യഫലസമൂഹത്തിൻെറ അവതാരമൂർത്തിയായും, ഏതു രാജപുത്രൻെറ ആരാധനാപാത്രമായും പ്രശോഭിക്കുന്ന ആ പൊന്നുതിരുമേനി, നമ്മുടെ പത്മിനി റാണിയാണ് എന്നുകൂടി കരുതീട്ടാണോ അങ്ങയുടെ വിലയേറിയ അഭി

പ്രായം?

ര. മന്ത്രി:- നമ്മുടെ ആത്മാഭിമാനത്തിനും രാജ്യസ്നേഹത്തിനും ഹാനിക്രടാതേയും സുൽത്താൻെറ ആക്രമം നിരുത്തും എന്നുള്ള പ്രതിജ്ഞ വാസ്തവമാണോ എന്നറിയുന്നതിനും, തക്കതായ ഒരുപായം എനിക്കു തോന്നുന്നുണ്ട്

ഭീമ:- അതെന്താ കേൾക്കട്ടെ. റാണി ഏതിനും തയാറാണെന്നു കല്പിക്കയുണ്ടായി.

ര. മന്ത്രി:- നമുക്കു പ്രധാനമായി ആലോചിക്കേണ്ടതു മൂന്നു സംഗതികളാണ്. ആത്മാഭിമാനം, സ്വരാജ്യരക്ഷ, പ്രജാരക്ഷ ഇവ മൂന്നിനും ഹാനി വരുത്താതേ നമുക്കു പ്രവൎത്തിക്കണം. യുദ്ധം തുടരുന്നതുകൊണ്ട് ആത്മാഭിമാനം രക്ഷിക്കാം. നിശ്ചയം. എന്നാൽ മറേറതു രണ്ടും നിശ്ചയമായും ഇല്ല. സുൽത്താൻെറ ആഗ്രഹം സാധിച്ചുകൊടുത്താൽ രാജ്യത്തിലുള്ള സകല സ്ത്രീകളും കുഞ്ഞുങ്ങളും രക്ഷപ്പെട്ടു എന്നു വന്നേക്കാം. ആത്മാഭിമാനത്തിനു അതിനാൽ കുറവു വന്നു എന്നു വിചാരിച്ചേക്കാം. അഭിമാനം കരുതി നമ്മുടെ സ്വയനന്മയെ കരുതി അനേകം നിരപരാധിയായ ജീവൻെറ നാശത്തിനു കാരണഭൂതരാക്കി എന്നുള്ള ദുഷ്കീൎത്തി നമ്മിൽ ആരോപിക്കപ്പെട്ടും. സുൽത്താൻെറ ആഗ്രഹം സാധിച്ചുകൊടുത്താൽ നമുക്കു മാനനാശം സംഭവിക്കയില്ല. ദ്രൌപതിയെ ദുശ്ശാസനൻ കേശഭാരത്തെ പിടിച്ചുവലിച്ചു സഭയിൽവച്ച് അപമാനിക്കാൻ ശ്രമിച്ചു. അതിനാൽ പാണ്ഡവൎക്കു ആത്മാഭിമാനം നഷ്ടംവന്നുവോ? സീതാദേവിയെ രാവണൻ അശോകവനത്തിൽ വച്ചു സൂക്ഷിച്ചു, ദിവസേന മുമ്പിൽ പ്രത്യക്ഷനായി അഭിമുഖസംഭാഷണം നടത്തിയതിനാൽ ശ്രീരാമൻെറ ആത്മാഭിമാനം നഷ്ടപ്പെട്ടുവോ? ഈ കഥകളെല്ലാം നമ്മെ ഇങ്ങനെയുള്ള അവസരങ്ങളിൽ ഏതുവിധത്തിൽ പ്രവൎത്തിക്കണമെന്ന് വഴി കാണിച്ചുതരുന്നു. അതുകൊണ്ടു രാജ്യത്തേയും പ്രജാക്ഷേമത്തേയും വിചാരിച്ച് എൻെറ അഭിപ്രായത്തെ സ്വീകരിക്കണം.

ഒ മന്ത്രി:- നിങ്ങളുടെ ഉപമ ശരിയല്ല. എന്തെന്നാൽ പാണ്ഡവരുടെ സ്വാതന്ത്ര്യസമയത്തല്ല ദുശ്ശാസനൻ ദ്രൌപതിയെ ഹിംസിച്ചത്. അതുപോലെ ശ്രീരാമൻ അടുത്തില്ലാതിരുന്നപ്പോഴാണ് രാവണൻ സീതാദേവിയോടു തൻെറ വികൃതികളെ കാണിച്ചതു്. അതുകൊണ്ടു നാമെല്ലാവരും ജീവനോടെ ഇരിക്കുമ്പോൾ നമ്മുടെ പൊന്നുമഹാറാണിയെ സുൽത്താൻെറ നീചമായ കണ്ണുകൾക്കു മുമ്പിൽ നിൎല്ലജ്ജം നിൽക്കാൻ അനുവദിക്കണമെന്നാണോ? ഞാൻ ആ അഭിപ്രായത്തോടു യോജിക്കുന്നില്ല.

ഭീമ:- നമ്മുടെ അഭിമാനം നശിക്കാതെ സുൽത്താൻെറ ആഗ്രഹം സാധിച്ചുകൊടുക്കാൻ ഒരു വഴിയുണ്ടെന്നു പറഞ്ഞതു് എന്താ?

ര. മന്ത്രി:– ഞാൻ രാജപുത്രനല്ലെന്നും ആത്മാഭിമാനം ഇല്ലാത്തവനെന്നും ശങ്കിക്കേണ്ട. സുൽത്താന്റെ എതിരെ നമ്മുടെ മഹാറാണി ചെന്നു നില്ക്കണമെന്നു ഞാനും ഒരിക്കലും അഭിപ്രായപ്പെടുകയില്ല. മഹാറാണിയുടെ സ്വരൂപത്തെ ഒരു കണ്ണാടിയിൽ പ്രതിബിംബിച്ചിട്ട, ആ പ്രതിബിംബത്തെ സുൽത്താനു കാണ്മാൻ അനുവദിച്ചാൽ അതിൽവച്ചു നമുക്ക് ഒരു വിധമായ കുറവും വരാനില്ലെന്നു തോന്നുന്നു. എന്നു മാത്രമല്ല, സുൽത്താൻ ദുഷ്ടവിചാരമില്ലാത്തവനാണെങ്കിൽ അതുകൊണ്ടു തൃപ്തിപ്പെടുകയും ചെയ്യും. അനാവശ്യമായി യുദ്ധംമൂലമുള്ള ജീവനാശത്തേയും കഷ്ടനഷ്ടങ്ങളേയും നമുക്കു തടഞ്ഞുനിറുത്താനും സാധിക്കും.

ഭീമ:– നിങ്ങളുടെ അഭിപ്രായത്തിൽ ഞാനും യോജിക്കുന്നു. എന്തെന്നാൽ ഇതിനു സുൽത്താൻ വഴിപ്പെടുകയാണെങ്കിൽ അവനു ദുഷ്ടവിചാരമില്ലെന്ന് നമുക്കു മനസ്സിലാക്കയും ചെയ്യാം.

ഒ. മന്ത്രി:- ഇതുകൊണ്ടു മാത്രം അയാൾ ദുഷ്ടവിചാരമില്ലാത്തവൻ തന്നെന്നു തെളിയുന്നില്ല. അവൻ മിത്രമാണെന്നും, ദുഷ്ടവിചാരമില്ലാത്തവനെന്നും നമുക്കു ബോദ്ധ്യപ്പെട്ടുമെങ്കിൽ, അവൻ നിരായുധപാണിയായി ഏകനായി നമ്മുടെ കോട്ടയ്ക്കകത്തു പ്രവേശിക്കാൻ സന്നദ്ധനാണെങ്കിൽ, മഹാറാണിയുടെ പ്രതിബിംബത്തെ കണ്ടു മടങ്ങിക്കൊള്ളുന്നതിന് നാം അനുവദിക്കാം.

ഭീമ:– അതു ശരി. ഈ വ്യവസ്ഥകൾ കാണിച്ചു സുൽത്താന് ഒരു സന്ദേശം അയക്കണം. മേൽ വരുന്നതുപോലെ നോക്കിക്കൊള്ളാം.

(തുടരും)

---

## ഉദ്ധാരണങ്ങൾ.

### സവ്രാജ്യസഭയുടെ ആദർശങ്ങൾ പഠിപ്പിക്കേണ്ട ആവശ്യം.

സവ്രാജ്യസഭയുടെ ആദർശങ്ങൾ പാഠശാലകളിൽ പഠിപ്പിക്കേണ്ട ആവശ്യത്തെപ്പററി പ്രസിദ്ധമായ റഗ്ബി സ്കൂളിലെ ഹെഡ്മാസ്റ്റർ ഇങ്ങിനെ പറഞ്ഞിരിക്കുന്നു:—

യുദ്ധത്തെ സംബന്ധിച്ച ഭീകരകഥകളാൽ കുട്ടികളെ ഭയപ്പെടുത്തുന്നതുകൊണ്ടു പ്രയോജനമില്ല. "ഇതൊക്കെ ഭയങ്കരപ്രവൃത്തികളാണ്. പക്ഷെ എന്റെ രാജ്യത്തിനുവേണ്ടി അവ സഹിക്കേണ്ടിവന്നാൽ ഞാൻ സഹിക്കതന്നെ ചെയ്യും. എന്റെ പിതാവിന് അവ സഹിക്കേണ്ടിവന്നു. അതുകൊണ്ടു ഞാനും അങ്ങിനെ ചെയ്യും." എന്ന വിചാരമാണ് കുട്ടികളെ യുദ്ധത്തിനനുകൂലമായി പ്രേരിപ്പിക്കുന്നതു്. മഹായുദ്ധത്തിൽ പടവെട്ടിയ

വരെ ആരെങ്കിലും ആക്ഷേപിക്കയാണെങ്കിൽ അതിനെ പ്രതിഷേധിക്കുവാൻ പൌരുഷമുള്ള കുട്ടിയേക്കാൾ വേഗത മററാൎക്കം ഉണ്ടാകയില്ല. ചരിത്രത്തെ നിശ്ചയിക്കുന്നതിനു പണ്ട് യുദ്ധങ്ങൾക്കൊരു സ്ഥാനമുണ്ടായിരുന്നു എന്നുള്ളതിനെ നിഷേധിക്കുന്നതുകൊണ്ട് സൎവ്വരാജ്യസഭയെ സഹായിക്കയാണെന്നു വിചാരിക്കേണ്ട. സാമ്രാജ്യം സ്ഥാപിക്കുന്നതിന് ഹേതുഭൂതങ്ങളായ വീരകഥകൾ, അവരുടെ നായകന്മാരായിരിക്കുന്നവരെപ്പററിയാണ് ആധുനിക കുട്ടികളോട് പറയുന്നത്.

ദേശാഭിമാനിയായ ഒരു കുട്ടി പഠിക്കേണ്ടത് മനുഷ്യനിൽ ഏററവും ഉത്തമമായിട്ടുള്ള വീരസ്വഭാവത്തെ ആവശ്യപ്പെട്ടിരുന്ന ആ പഴയ കാലങ്ങളിൽ നിന്നും യുദ്ധം വ്യത്യസ്തമായിരിക്കുന്നു എന്നുള്ളതാണ്. ഇപ്പോൾ യുദ്ധം എന്നുപറയുന്നത് ബാംബുകളും, വലിയ കിടങ്ങുകളിൽ ഇരിക്കലും ദൂരെയുള്ളവരെ വെടിവക്കലും ആകുന്നു. എന്നുമാത്രമല്ല, ആകാശവിമാനങ്ങൾ ശത്രുമിത്രഭേദത്തേയും, യുദ്ധരംഗവും സമാധാനരംഗവും തമ്മിലുള്ള അതിരിനേയും ഇല്ലാതാക്കിയിരിക്കുന്നു. നാം കുട്ടികളെ ധരിപ്പിക്കേണ്ടത് യുദ്ധത്തിന്റെ ഭയങ്കരതകളെപ്പററിയല്ല, പ്രയോജനശൂന്യതയെപ്പററിയാണ്. യുദ്ധത്തിന് യാതൊരു അവസാനതീൎച്ചകളും ചെയ്യുവാൻ കഴിയുന്നതല്ല. ആരാണ് തെററു ചെയ്തതെന്നൊ ശരിയായി പ്രവൎത്തിച്ചതെന്നൊ പറയുന്നതിനു യുദ്ധത്തിനു സാധിക്കയില്ല. ശരിയായി പ്രവൎത്തിച്ചവൎക്ക് ജയമുണ്ടാകുമെന്നും നിശ്ചയിച്ചുകൂടാ. ജയിച്ചവൎക്ക് തന്നെ അധിക വലിയ ഗുണം നൾകുമെന്നും വിചാരിച്ചുകൂടാ.

പിന്നെ എന്തുകൊണ്ടാണ് സൎവ്വരാജ്യസഭ കുട്ടികളെ ആകൎഷിക്കേണ്ടത്? ലോകത്തിൽ നിന്നും വീരചൈതന്യം അപ്രത്യക്ഷമാകുമെന്നൊ സൎവ്വജനീനമായ സമാധാനമുള്ള ഒരു ലോകം ഉണ്ടാകുമെന്നൊ അല്ല. യുദ്ധത്തേക്കാൾ മഹത്തായ വീരകഥകൾ ഉണ്ട്. മനുഷ്യവൎഗ്ഗത്തിന്റെ ശത്രുക്കളായ ദാരിദ്ര്യം, രോഗം, അജ്ഞത, അസ്ഥിരത, തൊഴിലില്ലായ്മ എന്നിവയോട് സമരം നടത്താം. വിദേശിയനോടുള്ള വിദ്വേഷത്തേക്കാൾ ശ്രേഷ്ഠതരമായ ഒരു ദേശാഭിമാനമുണ്ട്. ഒരുവന്റെ രാജ്യത്തെ തന്നെ സുഖപ്രദമാക്കുവാനും, പരിഷ്കാരത്തിൽ നേതാവാക്കുവാനുമുള്ള ആശയെ ഉളവാക്കുന്ന ദേശാഭിമാനമാണു അത്. യുവാവിന്റെ ആദൎശത്തേയും സൎവ്വരാജ്യസഭ ആകൎഷിക്കുന്നുണ്ട്. യുദ്ധശൂന്യമായ ഒരു ലോകം ഇപ്പോഴും വിദൂരസ്ഥമാണ്. മനസ്സുണ്ടെങ്കിൽ ആയുധരഹിതനായ ഒരാൾ ആയുധരഹിതനായ വേറൊരാളെ ഇനിയും കൊല്ലും. യുവാവു് സാധാരണ ഉദാരനും പൊറുക്കുന്ന ശീലമുള്ളവനുമാണ്. പ്രായമായവരാണ് കൎക്കശന്മാരും ക്രൂരന്മാരുമായിക്കാണുന്നത്. യുവാവിനെയാണ് സൎവ്വരാജ്യസഭ ആകൎഷിക്കുന്നത്.

## അദ്ധ്യാപകന്മാരും ഗ്രാമീണപുനസ്സംഘടനയും.

മൈസൂരിലെ വിദ്യാഭ്യാസഡയറക്ടർ മി: എൻ. എസ്സ്. സുബ്ബറാവു എം. എ., ബാർ-അററ്‌ലാ, ഒരു അദ്ധ്യാപകസമ്മേളനത്തിൽ അദ്ധ്യക്ഷം വഹിച്ചുകൊണ്ടു് ചെയ്ത പ്രസംഗത്തിലെ ഒരു ഭാഗമാണു താഴെ ഉദ്ധരിക്കുന്നതു്:—

ഇത്തരത്തിലുള്ള സമ്മേളനങ്ങൾ പരസ്പരം ആശയങ്ങളെ വിനിമയം ചെയ്യുന്നതിനു മാത്രമല്ല, വിദ്യാഭ്യാസഭരണത്തിൽ അത്യന്താപേക്ഷിതമായ ജനകീയബന്ധത്തെ സുസ്ഥിരമാക്കുന്നതിനും സഹായിക്കുന്നതാണു്. പ്രാഥമികപാഠശാലാദ്ധ്യാപകന്മാർക്കു സമ്മേളിക്കുന്നതിനു് ഒരു താലൂക്കു പററിയ കേന്ദ്രമാണു്. ഓരോ പള്ളിക്കൂടത്തിനും പ്രത്യേകമുള്ള വിശേഷങ്ങൾ അറിയുന്നതിനുവേണ്ട വിസ്തൃതി ഒരു താലൂക്കിനുണ്ടു്. സാമാന്യങ്ങളായ കാര്യങ്ങൾ മനസ്സിലാക്കത്തക്കവണ്ണം അതു ചെറുതുമല്ല. പ്രാഥമികവിദ്യാഭ്യാസത്തിൻെറ പ്രാധാന്യത്തെ ചൂണ്ടിക്കാണിക്കേണ്ട ആവശ്യമില്ല. പ്രാഥമികവിദ്യാഭ്യാസം എന്നു പറഞ്ഞാൽ അക്ഷരജ്ഞാനം മാത്രമല്ലെന്നും ഒരു കുട്ടിയുടെ കായികവും മാനസികവുമായ ക്ഷേമവും അതിൽ ഉൾപ്പെടുന്നു എന്നും തല്ക്കാലം പറഞ്ഞാൽ മതി. ഉന്നതവിദ്യാഭ്യാസം നൽകുന്നവർക്കു് ആരോഗ്യവും ചൊടിയുമുള്ള മനസ്സോടും ശരീരത്തോടും കൂടിയ കുട്ടികളെ ലഭിക്കത്തക്കവണ്ണം പ്രവർത്തിക്കേണ്ടതു പ്രാഥമികപാഠശാലകളുടെ ചുമതലയാണു്.

അക്ഷരജ്ഞാനവും അല്പം സാമാന്യവിദ്യാഭ്യാസവും ഒരു മനുഷ്യനെ താഴ്ന്ന ജീവിതവൃത്തികളിൽ വിമുഖനാക്കുന്നു—പ്രത്യേകിച്ചു അയാളെ ഗ്രാമീണജീവിതത്തിൽ അശ്രദ്ധയുള്ളവനാക്കുന്നു—എന്നു ഒരു ബോധമുണ്ടു്. അക്ഷരജ്ഞാനം ഒരു അപൂർവ്വവിജയമായിക്കരുതുന്ന ആദ്യഘട്ടത്തിൽ കൃഷിയോടും മററും അല്പം അവജ്ഞ തോന്നുമെന്നുള്ളതു ശരിതന്നെ. എന്നാൽ അക്ഷരജ്ഞാനം പ്രചരിക്കുന്നതോടുകൂടി അതിൻെറ പ്രഭ മങ്ങിപ്പോകും. അക്ഷരജ്ഞാനിയായ ഒരുവനെ കൃത്രിമമായ ശ്രേഷ്ഠതയിൽ അഭിമാനിപ്പിക്കുന്ന ആ പ്രഭ മങ്ങിപ്പോകാതെ തരമില്ല. കർഷകന്മാരും, പോലീസ്സുകാരും, തൊഴിലാളികളും മററും അക്ഷരജ്ഞാനമുള്ളവരായിരിക്കണമെന്നു് ആശിക്കുവാൻ ഇൻഡ്യക്കും അവകാശമുണ്ടു്. പുസ്തകങ്ങളും മാസികകളും വായിക്കുന്നതുകൊണ്ടുണ്ടാകുന്ന ആനന്ദം അവരും അനുഭവിക്കണം. എന്നാൽ ഇന്നു് അക്ഷരജ്ഞാനികളുടെ സംഖ്യ നിർഭാഗ്യവശാൽ തുലോം ചെറുതാണു്. തിരഞ്ഞെടുപ്പുകാലത്താണു് അതിൻെറ ശോചനീയതപം പ്രത്യക്ഷമാകുന്നതു്. തിരഞ്ഞെടുക്കുന്നതിനുള്ള അവകാശം വളരെ കുറച്ചുപേർക്കേയുള്ളു. അവരിൽ ഭൂരിപക്ഷക്കാർക്കും സ്ഥാനാർത്ഥികളെ തിരിച്ചറിയുന്നതിനായി ചിത്രലക്ഷ്യങ്ങളെ ശരണീകരിക്കേണ്ടിവരുന്നു. ഇൻഡ്യയിലും ലോകമൊട്ടുക്കും അഭിവൃദ്ധിപരങ്ങളായ പരിവർത്തനങ്ങൾ നടക്കുന്ന ഇക്കാലത്തു് ഈ അജ്ഞത ഒരു വലിയ ന്യൂനത തന്നെയാണു്. ന

മ്മുടെ ചുററും നടക്കുന്ന സാമ്പത്തികവും രാഷ്ട്രീയവുമായ പരിവൎത്തനങ്ങളെ ഇത്രയും കാലമായിട്ടും ഉപയോഗപ്പെടുത്തുവാൻ നമ്മുടെ ജനങ്ങൾ സന്നദ്ധരല്ലെന്നുള്ള ശോചനീയനില നിൎഭാഗ്യകരം തന്നെ.

ഇൻഡ്യയിലെ ജനങ്ങൾ ഗ്രാമീണരാണ്. നഗരങ്ങളിൽ താമസിക്കുന്നവരെ അത്ര വിസ്മരിക്കാറുള്ളു. നഗരങ്ങൾ അഭിവൃദ്ധിപ്പെടുന്നതന്നെ ഗ്രാമങ്ങളെക്കൊണ്ടാണ്. ഗ്രാമീണരുടെ ആവശ്യങ്ങൾ അനവധിയായതുകൊണ്ട് ഗ്രാമീണപുനസ്സംഘടന ആരംഭിച്ചിരിക്കുന്നു. എന്നാൽ അതുകൊണ്ട് ആശാസ്യമായ ഫലം സിദ്ധിച്ചിട്ടില്ല. ഈ ഗ്രാമീണപുനസ്സംഘടനയിൽ ഗ്രാമീണാദ്ധ്യാപകനു നേതാക്കന്മാരിൽ ഒരാളോ പ്രധാനനേതാവോ ആകാവുന്നതാണ്. പാശ്ചാത്യരാജ്യങ്ങളിലെപ്പോലെ ഗ്രാമീണപാഠശാലകൾ സമുദായകേന്ദ്രമായിത്തീരാവുന്നതുമാണ്. ഇങ്ങിനെ അദ്ധ്യാപകന്മാർ പാഠശാലയ്ക്കകത്തുള്ളവൎക്കും പുറത്തുള്ളവൎക്കും വേണ്ടി ജോലി ചെയ്യേണ്ടതായിട്ടുണ്ട്. സാമുദായികവും സാമ്പത്തികവും രാഷ്ട്രീയവുമായ കാൎയ്യങ്ങളിൽ പ്രായമായവൎക്ക് പരിശീലനം നൽകേണ്ടതു് ഇവരുടെ ചുമതലയാകുന്നു. എന്നാൽ അവർ ചെയ്യാൻപാടില്ലാത്ത പ്രവൃത്തികളും പലതുണ്ട്. അവയിൽ പ്രധാനമായതു് വഴക്കുകൾ ഉണ്ടാക്കുന്ന വിഷയത്തിൽ അവർ പങ്കെടുക്കരുതെന്നുള്ളതാണ്. ഈ സേവനത്തിൻെറ ഫലമായി സമുദായം അവരോടു കടപ്പെടുന്നു. അവൎക്കു മാന്യമായ നിലയുണ്ടാകുന്നു. സാമ്പത്തികാവസ്ഥയും അഭിവൃദ്ധിപ്പെടുന്നു. പാഠശാലകൾക്കുവേണ്ടി ഉപാധി (?) വേണ്ടതു ഗ്രാമീണരുടെ കൎത്തവ്യമാണ്. അങ്ങിനെ അദ്ധ്യാപകന്മാൎക്കു യോഗ്യമായ വാസസ്ഥലങ്ങൾ നൽകണം.

---

## ശിശുവിദ്യാഭ്യാസം.

ഡാക്ടർ മറിയ മൊണ്ടിസ്സോറി പ്രസ്തുതവിഷയത്തെപ്പററി "പ്രബുദ്ധഭാരത"ത്തിൽ ഇപ്രകാരം എഴുതിയിരിക്കുന്നു:—

മനുഷ്യവൎഗ്ഗത്തേയും വിദ്യാഭ്യാസത്തേയും സംബന്ധിച്ച ഒരു മഹാപ്രശ്നം നമ്മെ അഭിമുഖീകരിക്കുന്നു. അതു കുട്ടിയുടെ പ്രവൃത്തിയും, പ്രായമായവരും കുട്ടിയും തമ്മിലുള്ള ബന്ധങ്ങളുമാണ്. തൻെറ സ്വന്തം പ്രവൃത്തികളിൽ കൂടിയും തന്നിൽ ആന്തരികമായുള്ള വളൎച്ചശക്തിയുടെ ഫലമായിട്ടും കുട്ടി ഒരു പുരുഷനായി വളരുന്നു. അത്തരത്തിലുള്ള സഹായം ചെയ്യുവാൻ നമുക്കു സാദ്ധ്യമല്ല. നാം ബാഹ്യലോകത്തിലെ ഉല്പാദകന്മാരാണ്. ഈ സാധനങ്ങൾ മാത്രമെ നമുക്ക് സഹായമായി നൽകാൻ കഴിയൂ. എന്നാൽ പുരുഷനായി വളരുവാനുള്ള ഈ കുട്ടി, തൻെറ സ്വന്തം ലോകത്തിൽ നമ്മുടെ സഹായം കൂടാതെ സ്വതന്ത്രമായി സൃഷ്ടിക്കുകയാകുന്നു. നാം പ്രധാനമായി ശ്രദ്ധിക്കേണ്ടതു് പരിപൂൎണ്ണമായ വളൎച്ചക്കു

കുട്ടികൾ സൌകര്യം നൽകുകയും, അയാൾ ശക്തനും യോഗ്യനുമായ ഒരു പുരുഷനായിത്തീരുന്നതിനു സഹായിക്കയും ചെയ്യുന്നുണ്ടെന്നുള്ളതിലാണ്. നമ്മുടെ ചുമതല കുട്ടിയെ ജീവിക്കുന്നതിന് സഹായിക്കുകയാണ്.

ഒരു കുട്ടിയും ഒരു പുരുഷനും ചെയ്യുന്ന പ്രവൃത്തികളുടെ പ്രേരണാശക്തികൾ വിഭിന്നങ്ങളാണ്. കുട്ടി വളരുന്നതിനായി പ്രസരിപ്പു കാണിക്കുന്നു. പ്രായമായവൻ ഉല്പാദിപ്പിക്കുവാൻ ചൊടി കാണിക്കുന്നു. കുട്ടിയെ പ്രായമായവൻെറ ലോകത്തിൽ ജീവിക്കുന്നതിനു നാം സന്നദ്ധമാക്കുമ്പോൾ—നമുക്കു വിഷമമൊന്നും കൂടാതിരിക്കുവാൻ ഇന്ന തരത്തിലുള്ള നടത്തക്കാരനായിരിക്കണമെന്നുള്ള ആദർശങ്ങളനുസരിച്ച് അവനെ നാം ഞെക്കിഞെരുക്കുമ്പോൾ—അവനുവേണ്ടി ഏററവും ഉത്തമമായിട്ടുള്ളതാണ് പ്രവർത്തിക്കുന്നതെന്ന വിചാരം നമ്മെ വഞ്ചിക്കയാണ്. നാം അവൻെറ വളർച്ചയെ തടയുകയാണു ചെയ്യുന്നത്.

ബാഹ്യമായ ഒരുദ്ദേശ്യം സാധിക്കുവാനായിട്ടല്ല കുട്ടി പ്രവർത്തിക്കുന്നത്. അവൻെറ ഉദ്ദേശ്യവും ആദർശവും പ്രവൃത്തിയാണ്. അന്തഃകരണം വളർച്ചക്ക് എത്രമാത്രം പ്രവൃത്തി ആവശ്യപ്പെടുന്നുവോ അത്രമാത്രം പ്രവൃത്തി ചെയ്യുകയും ചെയ്തുകൊണ്ടിരിക്കുകയുമാണ് അവൻെറ ഉദ്ദേശ്യം. അതുകൊണ്ട് ബാഹ്യവസ്തു കുട്ടിക്ക് ഒരു മാർഗ്ഗമാകുന്നേയുള്ളു; പ്രാപ്യസ്ഥാനമാകുന്നില്ല.

കുട്ടി അവൻെറ ജോലികളെല്ലാം തന്നത്താൻ ചെയ്യണം. ഇവിടെ ഒരു വലിയ തത്വം അന്തർഭവിച്ചിട്ടുണ്ട്. വളരുന്നതിന് ഒരുവനെ മറെറാരാൾക്കു സഹായിക്കാൻ കഴിയുമോ? വളർച്ച ക്ഷീണത്തെ ഉണ്ടാക്കുന്നു എന്നു വിചാരിക്കുക. സഹകരണംകൊണ്ടു ക്ഷീണത്തെ കുറയ്ക്കുവാനൊ നശിപ്പിക്കുവാനൊ ആർക്കാണു കഴിയുന്നത്?

പ്രായമായവൻ പ്രതിബന്ധങ്ങളുണ്ടാക്കിയാലെ കുട്ടി മത്സരിച്ചു നേരിടുന്നുള്ളു. കുട്ടിയെ മനസ്സിലാക്കാത്ത പ്രായമായവനോടുള്ള മത്സരത്തിൻെറ ഫലമായിട്ടാണ് കുട്ടിക്കു മിക്ക ദുഃഖങ്ങളുമുണ്ടാകുന്നത്. കുട്ടി തൻെറ സ്വന്തം വളർച്ചക്കായി സ്വയം പ്രവർത്തിക്കുന്നു. അയാൾക്ക് കൂട്ടുപ്രവൃത്തിയോ പ്രയത്നവിഭജനമോ ആവശ്യമില്ല.

പ്രായമായവൻെറ ഉല്പാദനരംഗത്തിൽ ചെങ്കോൽ വഹിക്കുന്ന ബാഹ്യനിയമനത്തിന് കുട്ടിയുടെ പ്രവൃത്തിയിൽ സ്ഥാനമില്ല. അവിടെ വേറൊരുതരം നിയമനമാണു നടക്കുന്നത്. വളർച്ചക്കനുകൂലമായ പരിസരത്തിൽ കുട്ടിയെ വിടുമ്പോൾ ചെയ്യുന്ന ഉൽകൃഷ്ടങ്ങളായ പ്രവൃത്തികളിൽ കൂടിയാണ് ആ നിയമനം പ്രത്യക്ഷമാകുന്നത്.



# പുസ്തകാഭിപ്രായം.

## അനക്ളി.

ഗ്രന്ഥകർത്താവ്:— പൂപ്പിള്ളി കേശവമേനോൻ—ചേന്ദമംഗലം. വില നിശ്ചയമില്ല.

അനക്ളി ദുഃഖപര്യവസായിയായ ഒരു ചെറു ഖണ്ഡകൃതിയാണ്. കഥാവസ്തുവും രചനാരീതിയും വള്ളത്തോളിന്റെ സുപ്രസിദ്ധമായ "ബന്ധനസ്ഥനായ അനിരുദ്ധനെ" അനുസ്മരിപ്പിക്കുന്നു. "അനുരാഗരക്തമാലേയവൃക്ഷമുരഗാവൃതമെന്ന കാര്യ"മാലോചിയാതിരുന്നതുകൊണ്ടാണ് അനക്ളിക്കു ഈ ദുരന്തദുഃഖം അനുഭവിക്കാൻ ഇടയായതെന്നു കാവ്യംകൊണ്ടു സാധിച്ചിട്ടുണ്ട്. കാവ്യകർത്താവു വാസനയുള്ള ഒരാളാണെന്നും കാണ്മാനുണ്ട്. എങ്കിലും കാവ്യദോഷങ്ങൾ പലതും ഇതിൽ കടന്നുകൂടിയിട്ടുണ്ട്. ചിരാഭ്യാസം കൊണ്ടും, പരിചയം കൊണ്ടും ഗ്രന്ഥകർത്താവ് ഒരു നല്ല കാവ്യകൃത്തായിത്തീരുമെന്ന് ഞങ്ങൾ ആശിക്കുന്നു.

## നളൻ.

ഗ്രന്ഥകർത്താവ്:— ആലങ്ങാട്ടു എം. കെ. ശങ്കരപ്പിള്ള.
പ്രസാധകൻ:— മാനേജർ, കേരളോദയം പ്രസ്സ്, തൃശ്ശിവപേരൂർ.

വില 12 ണ.

കുഞ്ചൻനമ്പ്യാരുടെ നളചരിതം കിളിപ്പാട്ടിന്റെ ഒരു ഗദ്യവിവർത്തനമാണ് നളൻ. പദ്യരീതിയെ ഗദ്യരീതിയിലാക്കുവാൻ എത്ര ഭേദഗതി വരുത്തണമോ അത്രമാത്രമെ ഗ്രന്ഥകർത്താവു ചെയ്തിട്ടുള്ളു. കുഞ്ചൻനമ്പ്യാരുടെ പ്രതിപാദനരീതി ഏതു തരത്തിലുള്ളതാണെന്ന് വായനക്കാരെ മനസ്സിലാക്കുകയാണ് ഗ്രന്ഥോദ്ദേശ്യം. ഇടക്കിടെ പദ്യശകലങ്ങൾ ഉദ്ധരിച്ചിട്ടുണ്ട്. ഇതു വായിക്കുന്നവൎക്ക് നളചരിതം കഥ എന്തെന്നു മനസ്സിലാക്കുവാൻ കഴിയുന്നതാണ്. ഗ്രന്ഥകാരന്റെ ഭാഷാരീതി സംസ്കൃതബഹുലമാണ്. വില കുറെക്കൂടി കുറക്കേണ്ടതായിരുന്നു എന്നു തോന്നുന്നു.

## എളുപ്പത്തിലുള്ള പലഹാരം അഥവാ പലഹാരയോഗങ്ങൾ.

വില 6 ണ.

ഗ്രന്ഥകർത്താ:— കടമാളൂർ കെ. കെ. ഗോപാലപിള്ള
പ്രസാധകൻ:— എൻ. ആർ. കുട്ടൻ, കേരളോദയം പ്രസ്സ്, തൃശ്ശിവപേരൂർ.

മലയാളികളും പരദേശികളും ഉപയോഗിക്കുന്ന കുറെ പലഹാരങ്ങളുടെ യോഗങ്ങളാണ് ഇതിൽ അടങ്ങിയിരിക്കുന്നത്. ഈ പുസ്തകത്തിന്റെ ഓരോ പ്രതി എല്ലാ ഗൃഹങ്ങളിലുമുണ്ടായിരുന്നാൽ നല്ലനല്ല പലഹാരങ്ങൾ ഉണ്ടാക്കി അനുഭവിക്കാൻ സാധിക്കുന്നതാണ്. ലളിതഭാഷയിൽ ആൎക്കും മനസ്സിലാകത്തക്കവണ്ണം രചിച്ചിട്ടുള്ള ഈ പുസ്തകം ഓരോ കാപ്പിക്കടക്കാരും വാങ്ങി വായിക്കേണ്ടതാണ്.

# കുറിപ്പുകൾ.

## കൊച്ചിയിലെ പ്രാഥമികഅദ്ധ്യാപകസമ്മേളനം.

'കൊച്ചി അദ്ധ്യാപകസമ്മേളനം' എന്ന ഒരു സ്ഥാപനം കൊച്ചിയിൽ നടന്നുവരുന്നുണ്ടു്. അതു് പ്രാഥമികപാഠശാലകളിലെ അദ്ധ്യാപകന്മാരുടെ അവശതകളെ അകററുന്നതിനും അവരുടെ ആവശ്യങ്ങൾ സാധിക്കുന്നതിനും പൎയ്യാപ്തമല്ലാത്തതിനാൽ അവൎക്കു പ്രത്യേകം ഒരു സമ്മേളനം ദിവാൻ മി: ഹെർബർട്ടിൻെറ അദ്ധ്യക്ഷതയിൽ തൃശ്ശിവപേരൂർ ട്രയിനിംഗ് സ്കൂളിൽ വച്ചു കൂടി. പ്രാഥമികവിദ്യാഭ്യാസം തൃപ്തികരമായ വിധത്തിൽ നടത്തിക്കൊണ്ടു പോകുന്നതിനു് പ്രത്യേകസഹായങ്ങൾ നേടുക, പ്രാഥമികാദ്ധ്യാപകന്മാരുടെ താല്പൎയ്യങ്ങളെ സംരക്ഷിക്കുക എന്നിവയായിരുന്നു സമ്മേളനോദ്ദേശ്യങ്ങൾ എന്നു കാണുന്നു. മി: എം. എൻ. നായർ മലയാളത്തിലും, മി: മഞ്ചേരി രാമയ്യർ ഇംഗ്ലീഷിലും പ്രസംഗിക്കയുണ്ടായി. പ്രാഥമികപാഠശാലാദ്ധ്യാപകന്മാരുടെ കാൎയ്യത്തിൽ പ്രത്യേകം ഗൗനിക്കുന്നതാണെന്നു ദിവാൻ വാഗ്ദാനം ചെയ്യുകയും അവരോടു് ചൊടിയുള്ളവരായിരിക്കണമെന്നു അപേക്ഷിക്കയും ചെയ്തു.

## അഫ്ഗാനിസ്ഥാനിലെ വിദ്യാഭ്യാസാഭിവൃദ്ധി.

അഫ്ഗാനിസ്ഥാനിലെ രാജാവായ നാഡിർഷാ വിദ്യാഭ്യാസാഭിവൃദ്ധിയിൽ തല്പരനായി കാണുന്നു. ക്യാബൂളിൽ നിന്നും മൂന്നു മൈൽ അകലെയായി ഡാറൽമാൻ എന്ന സ്ഥലത്തു് ഒരു ദേശീയഅഫ്ഗാൻസൎവ്വകലാശാല സ്ഥാപിക്കുവാൻ അദ്ദേഹം നിശ്ചയിച്ചിരിക്കുന്നു. ഒരു വിദ്യാഭ്യാസസംഘത്തെ യൂറോപ്യൻരീതികൾ മനസ്സിലാക്കുന്നതിനായി ഇംഗ്ലണ്ടു്, ഫ്രാൻസു് മുതലായ രാജ്യങ്ങളിലേക്കു് അയക്കുന്നതിനും അവിടെനിന്നും പ്രൊഫസർമാരെ വരുത്തി പാഠപദ്ധതികൾ നിശ്ചയിക്കുന്നതിനും രാജാവു ആലോചിച്ചുവരുന്നുണ്ടു്. അഫ്ഗാനിസ്ഥാൻ എത്രയും ചെറുതായ ഒരു സ്വതന്ത്രരാജ്യമാണു്. വിദ്യാഭ്യാസംകൊണ്ടു് ദേശീയകാൎയ്യക്ഷമതയെ വൎദ്ധിപ്പിച്ചില്ലെങ്കിൽ സ്വാതന്ത്ര്യം നഷ്ടമായിത്തീരുമെന്നു് അവിടത്തെ ജനങ്ങൾ മനസ്സിലാക്കിയിട്ടുണ്ടു്. നാഡിർഷായും ഇതു പൂൎണ്ണമായി ധരിച്ചിട്ടുണ്ടു്. ദേശീയസൎവ്വകലാശാല ദേശീയശക്തി നൾകാതിരിക്കയില്ല. അഫ്ഗാനിസ്ഥാനിലെ ഈ വിദ്യാഭ്യാസാഭിവൃദ്ധിക്കുള്ള കാൎയ്യപരിപാടി ഇൻഡ്യയിലെ ദേശാഭിമാനികൾക്കും വിദ്യാഭ്യാസപ്രവൎത്തകന്മാൎക്കും ഒരു മാതൃകയായിരിക്കേണ്ടതാണു്. ഇവിടെ ദേശീയവിദ്യാഭ്യാസത്തിനായി പരിശ്രമിക്കേണ്ട സമയം അതിക്രമിച്ചിരിക്കുന്നു. വിദ്യാഭ്യാസംകൊണ്ടു് ദേശീയകാൎയ്യക്ഷമത വൎദ്ധിപ്പിക്കുന്നതിനുള്ള പ്രവൃത്തിപദ്ധതികൾ ഉടനടി ആരംഭിക്കേണ്ടതാണു്. നാഡിർഷായുടെ ബുദ്ധിപൂൎവ്വകമായ ഈ പ്രവൃത്തി വിജയശ്രീലാളിതമായിത്തീരുമെന്നതിനു സംശയമില്ല.

## ഹെൻറിഫോർഡിൻെറ സാമ്പത്തികവിഷമനിവാരണപദ്ധതി.

ഐക്യനാടുകളിലെ സാമ്പത്തികവിഷമതകളെ അകററുന്നതിനായി ഹെൻറിഫോർഡു് ഓരോ വ്യവസായശാലയോടും ഓരോ കൃഷിസ്ഥലത്തെ ഘടിപ്പിക്കുവാൻ നിശ്ചയിച്ചിരിക്കുന്നു. വ്യവസായശാലകളിലെ ഓരോ തൊഴിൽക്കാരനും അയാൾക്കാവശ്യമുള്ള ഭക്ഷണസാധനങ്ങളുടെ ഒരു ഭാഗം തന്നത്താൻ കൃഷിചെയ്തുണ്ടാക്കുകയാണെങ്കിൽ ആ ഇനത്തിൽ നൂറു പവൻ ഒരു കൊല്ലത്തിൽ സമ്പാദിക്കാൻ കഴിയുന്നതാണെന്നാണു് അദ്ദേഹത്തിൻെറ അഭിപ്രായം. ഇക്കാൎയ്യത്തിൽ അദ്ദേഹം പ്രസിഡൻറു് ഹൂവറുമായി വേണ്ട ആലോചന നടത്തിയിട്ടുണ്ടെന്നും അറിയുന്നു.

## തുൎക്കിയിലെ ഭാഷാപരിഷ്കരണം.

തുൎക്കിയിൽ ഭാഷാപരിഷ്കരണം ത്വരിതഗതിയിൽ ആരംഭിച്ചിരിക്കുന്നു. അതിൻെറ ഉദ്ദേശ്യം വിദേശീയശബ്ദങ്ങളെ ഉപേക്ഷിച്ചു് തുൎക്കിഭാഷാശബ്ദങ്ങൾ മാത്രം അടങ്ങിയ ഒരു ഭാഷ സൃഷ്ടിക്കുകയാകുന്നു. അതായതു് ഒരു പുതിയ ഭാഷ ഉടനെ അവിടെ നടപ്പിൽ വരുത്തുന്നതിനു തുല്യമായിട്ടുള്ള പ്രവൃത്തിയാണാരംഭിച്ചിട്ടുള്ളതു്. ഇതിനായി അനവധി ഭാഷാപണ്ഡിതന്മാരെ ഏൎപ്പെടുത്തിയിട്ടുണ്ടു്. ഇതുസംബന്ധിച്ച ഒരു മഹാസഭ ഉടനെ കൂടുന്നതാണു്.

REGISTERED NO. T.62.

# ഗുരുനാഥൻ.

വിദ്യാഭ്യാസസംബന്ധമായ മലയാളത്തിലെ ഏക മാസിക

അദ്ധ്യാപകന്മാക്കും കുട്ടികളുടെ സംരക്ഷകന്മാക്കും വിദ്യാത്ഥികൾക്കും ഉപയോഗപ്രദം. വിദ്യാഭ്യാസം, അദ്ധ്യാപകവൃത്തി, സാഹിത്യം, വ്യവസായം മുതലായ വിവിധവിഷയങ്ങൾ പ്രതിപാദിക്കും.

വരിസംഖ്യ ഒരു കൊല്ലത്തേയ്ക്കു് 2 രു. 8 ണ.

6 മാസത്തേയ്ക്കു് 1 രു. 4 ണ.

തിരുവിതാംകൂർ കൊച്ചി, ഒഴിച്ചു മററു രാജ്യങ്ങളിലേയ്ക്കു് 2 രു. 12 ണ

## ഗുരുനാഥൻെറ പഴയ ലക്കങ്ങൾ.

ഗുരുനാഥൻെറ പഴയ ലക്കങ്ങൾക്കു് വില വളരെ കുറച്ചിരിക്കുന്നു. ആവശ്യക്കാർ പ്രത്യേകം എഴുതി ചോദിച്ചാൽ മതി. ലക്കങ്ങളുടെ വിലയും അയക്കാനുള്ള ചിലവും മുൻകൂട്ടി മണിയാഡർ അയച്ചിരിക്കണം.

## റജിസ്റ്റർനമ്പർ

പത്രബന്ധുക്കൾ ഇങ്ങോട്ടെഴുതുമ്പോൾ അവരുടെ രജിസ്റ്റർനമ്പർ കൂടി കാണിക്കുവാനപേക്ഷ. അപ്രകാരമല്ലാത്ത എഴുത്തുകളെപ്പററി ഗൗനിക്കുന്നതല്ല. മണിയാഡറയക്കുമ്പോഴും നമ്പർ കാണിച്ചിരിക്കണം.

## പുതിയ വരിക്കാർ

മാസിക ആവശ്യപ്പെടുന്ന പുതിയ വരിക്കാർ, വരിസംഖ്യ മണിയാഡർ അയക്കുകയാണ് ഉത്തമം. വി. പി. അയക്കുന്നതായാൽ അനാവശ്യതാമസത്തിനും നഷ്ടത്തിനും ഇടയുണ്ടു്.

മാനേജർ,
ഗുരുനാഥൻ പറവൂർ.

---

Printed & Published by C. N. Gopalan Nair
at the S. G. Press, Parur.